


# ചെല്ലൂർനാഥോദയം

## ഭാഷാചമ്പു.

(വ്യാഖ്യാനസഹിതം)

ശ്രീരാമവർമ്മഗ്രന്ഥാവലി നമ്പർ 47

# ചെല്ലൂർനാഥോദയം

## ഭാഷാചമ്പു.

(വ്യാഖ്യാനസഹിതം)





കൊച്ചി
മലയാളഭാഷാപരിഷ്കരണക്കമ്മിറ്റിയിൽനിന്നു
പ്രസിദ്ധപ്പെടുത്തുന്നതു്.

കോപ്പി—500

എറണാകുളം
സനാതനധർമ്മം അച്ചുക്കൂടത്തിൽ
അച്ചടിച്ചതു്.

1115.

 [വില 12 ണ.

# അവതാരിക.

---

കൊച്ചിഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്ന് ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്ന ചെല്ലൂർനാഥോദയം, സുപ്രസിദ്ധഭാഷാഭിമാനിയായിരുന്ന പരേതനായ കടത്തനാട്ടു പോർളാതിരി ഉദയവർമ്മരാജാവിന്റെ നേതൃത്വത്തിൽ അല്പകാലം നടന്നു പിന്നീടു നാമാവശേഷമായ 'കവനോദയം' മാസികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു ഭാഷാചമ്പൂപ്രബന്ധമാകുന്നു. പ്രസ്തുതകൃതി പ്രത്യേകം പുസ്തകത്തിന്റെ ആകൃതിയിൽ പ്രകാശിപ്പിക്കപ്പെട്ടിട്ടില്ല. പഴയ കവനോദയത്തിന്റെ ലക്കങ്ങൾ ഇന്നു ദുർല്ലഭമായിരിക്കുന്നതുകൊണ്ട് അതിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ചെല്ലൂർനാഥോദയത്തിന്റെ പ്രചാരത്തിനു സാമാന്യത്തിലധികം വൈരള്യം സംഭവിച്ചിട്ടുണ്ട്. ഏറെക്കുറെ അപ്രകാശിതമായ ഒരു ഗ്രന്ഥത്തിന്റെ നിലയേ ഇന്നു ചെല്ലൂർനാഥോദയത്തിനുള്ളു എന്നു പറയുന്നതിൽ പിശകില്ല. ഈ സ്ഥിതിക്കു കമ്മിററി സമുചിതമായ സംസ്കരണത്തോടും വ്യാഖ്യാനത്തോടുംകൂടി ഈ പ്രബന്ധം പ്രസിദ്ധപ്പെടുത്തുവാൻ ഒരുമ്പെട്ടതു ഭാഷാപ്രണയികൾ ഒരു വലിയ അനുഗ്രഹമായി വിചാരിക്കുന്നതാണു്.

പെരുഞ്ചെല്ലൂർ, ചെല്ലൂർ, തളിപ്പറമ്പു, ലക്ഷ്മീപുരം എന്നീ പേരുകളിൽ കേരളത്തിൽ എങ്ങും പ്രസിദ്ധി നേടിയിരിക്കുന്ന തളിപ്പറമ്പുഗ്രാമത്തിലെ പരദേവതയായ

ശ്രീപരമേശ്വരന്റെ പ്രതിഷ്ഠയാണ് ചെല്ലൂരനാഥോദയത്തിലെ കഥാവസ്തു എന്നു ഗ്രന്ഥത്തിന്റെ നാമംകൊണ്ടു വെളിവാകും. നീലകണ്ഠകവിയുടെ മറെറാരു പ്രബന്ധസന്താനവും കമ്മിററിയിൽനിന്നു മുൻപു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതുമായ തെങ്കൈലനാഥോദയത്തിനും ചെല്ലൂരനാഥോദയത്തിനും പേരുകളിൽ ഛായാസാദൃശ്യം പരിലസിക്കുന്നുണ്ടെന്നു കാണേണ്ടതാകുന്നു. ഭാഷാചരിത്രകർത്താവായ ഗോവിന്ദപ്പിള്ള ഈ ഗ്രന്ഥത്തിനു ചെല്ലൂരമാഹാത്മ്യം എന്ന നാമമാണ് സ്വീകരിച്ചിരിക്കുന്നത് എന്നുകൂടി ഈ സന്ദർഭത്തിൽ അനുസ്മരിച്ചുകൊള്ളട്ടെ. ഈ പ്രബന്ധത്തിലെ പ്രതിപാദ്യവസ്തുവിന്റെ സ്വരൂപം ചുരുക്കമായി ഇവിടെ കാണിക്കുന്നതു പ്രയോജനകരമായിരിക്കും.

കൈലാസപർവ്വതത്തിൽ ഭഗവാനായ ശ്രീപരമേശ്വരൻ പാർവ്വതീദേവിയോടും ഭൂതഗണങ്ങളോടുംകൂടി സ്ഥിതിചെയ്യുന്ന കാലത്ത് ഒരു ദിവസം ഇന്ദ്രാദിദേവന്മാർ മഹാവിഷ്ണുവിനോടും ബ്രഹ്മാവിനോടും ചേർന്ന് അവിടെ ചെന്നു ഭഗവാനെക്കണ്ടു. അവർ ഒരു സങ്കടം ഭഗവാനെ അറിയിച്ചു നിവൃത്തിവരുത്തുന്നതിനാണ് അവിടെ ചെന്നത്.

"വൃത്താന്തം വിശ്വബന്ധോ! നിശമയതു ഭവാൻ
വിശ്വകർമ്മായുധംകൊ-
ണ്ടത്യന്തോദ്ധൃഷ്ടനായ്മേവിന ദിനപതേരാഭാം-
തൽകലാ ധൂന്നിജാനീം
ചിത്രം തൽബിംബരൂപാശ്ലിഷ്ടമഹിമകല-
ന്നിന്ധതേ ഹന്ത താസാം

കത്തീട്ടും ഘോരതേജോവിതതിതിരവിലം
ദഹ്യതേ തമ്പിരാനേ!

അൎക്കം മംഗല്യബിംബത്രയമിതു ഭവതോ
നാഥ! സൂക്ഷിച്ചുകൊള്ളൂ-
ന്നുകില്ലേ നാളിൽ നാളിൽ പുരഹര! സഹിയാ-
തൊന്നിതേതൽപ്രഭാവം
ശ്രുക്ഷതേ തോല്ക്കുമിപ്പാവകലിവസകര-
ന്മാരുമെന്നാലിതങ്ങോ-
ട്ടാക്കിക്കൊണ്ടാശു താൻ ഞങ്ങളെ വിപുലകൃപാ-
ലംബമേ! പാലയേഥാഃ."

എന്ന പദ്യങ്ങളിൽ വിവരിച്ചിരിക്കുന്നതാണ് ദേവന്മാരുടെ സങ്കടവും പരിഹാരമാൎഗ്ഗവും. ഭഗവാൻ ലോകരക്ഷണത്തിനുവേണ്ടി സന്തോഷത്തോടുകൂടി ബിംബത്രയം സ്വീകരിച്ചു ദേവന്മാരുടെ സങ്കടത്തിനു നിവൃത്തിവരുത്തി. ആ ബിംബം മൂന്നും പാൎവ്വതീദേവിക്കായി കൊടുത്തു. ദേവി അവയെ പതിവായി പൂജിച്ചുവന്നു. പില്ക്കാലത്തു ബിംബങ്ങളിൽ ഒന്നു രാജൎഷിയായ മാന്ധാതാവും, മറ്റൊന്നു തൽപുത്രനായ മുചുകുന്ദനും തപസ്സു ചെയ്തു പ്രസാദിപ്പിച്ച് ഭഗവാനോടു വാങ്ങിച്ചു. അവരും ബിംബങ്ങൾ ഭക്തിയോടുകൂടി പൂജിച്ചു പാൎത്തു.

അക്കാലത്ത് ഒരു ദിവസം ശ്രീപരമേശ്വരന്റെ ഭൂതങ്ങളിൽ അഗ്രേസരനായ കുംഭോദരൻ, ആസ്ഥാനവൎത്തിയായ ഭഗവാന്റെ സമീപത്തിൽ വന്ന് കേരളഭൂമിക്കു തിലകമായി പരിശോഭിക്കുന്ന ചെല്ലൂർഗ്രാമത്തിന്റെ മേന്മകൾ വിസ്തരിച്ചു പറഞ്ഞു. അതു കേട്ടപ്പോൾ

ഭഗവാനു പ്രസ്തുതദേശം തൻെറ അധിവാസംകൊണ്ടു ശോഭിതമാക്കണമെന്ന് അനുഗ്രഹമുണ്ടായി.

ഭക്തനും സൂര്യവംശജാതനും ആയ ശതസോമൻ എന്ന പേരായ രാജാവ് അക്കാലത്തു നാടുവാണിരുന്നു. രാജാവ് അന്നൊരു ദിവസം, ലോകത്തിൽ ഭയങ്കരമായ വിധം വർദ്ധിച്ചിരിക്കുന്ന കലിദോഷത്തിൻെറ ശാന്തിക്ക് എന്താണ് ഒരു മാർഗ്ഗം എന്ന് ആലോചിച്ചു. അപ്പോൾ അഗസ്ത്യമഹർഷി രാജാവിൻെറ മുൻപിൽ പ്രത്യക്ഷനായി. രാജാവിൻെറ ആശയഗതി അറിഞ്ഞ മഹർഷി, ശിവൻെറ അടുക്കൽനിന്നു ബിംബം വാങ്ങി പ്രതിഷ്ഠിച്ചു പൂജിക്കുകയാണ് കലിദോഷശമനത്തിനു ചെയ്യേണ്ടതെന്നു രാജാവിനോട് ഉപദേശിച്ച് അവിടെനിന്നും മറഞ്ഞു. ശതസോമൻ അഗസ്ത്യോപദേശാനുസരണം ചെയ്യുന്നതിനു നിശ്ചയിച്ചു.

രാജാവ് രാജ്യഭാരം സമർത്ഥനായ മന്ത്രിയെ ഏല്പിച്ചു കൈലാസപർവ്വതത്തിൽ പോയി കഠിനമായ തപസ്സുചെയ്തു. ഭഗവാനു രാജാവിൻെറ ഭക്തികണ്ടു സന്തോഷമുണ്ടായി. ഭക്തവത്സലനായ ഭഗവാൻ മാന്ധാതാവിനും മുചുകുന്ദനും കൊടുത്തതിൻെറ ശേഷം ഇരിക്കുന്നതും പാർവ്വതീദേവി നിത്യവും പൂജിച്ചുവരുന്നതും ആയ ബിംബം ദേവിയോട് ആലോചിക്കാതെ രാജാവിനു കൊടുത്തു. ദേവി സ്നാനത്തിനു പോയിരുന്ന സമയത്തായിരുന്നു അങ്ങനെ ചെയ്തത്. ശിവൻ രാജാവിനു ബിംബം കൊടുത്തതറിഞ്ഞു കുപിതയായിത്തീർന്ന ദേവി ശിവനെ ശപിക്കുവാനായി ഒരുമ്പെട്ടു. പിന്നീടു ദേവി രാജാവിൻെറ സ്തുതിവാക്കുകൾ കേട്ടു സന്തുഷ്ടയായി ശിവൻ

രാജാവിന ബിംബം കൊത്തുന്നതു സമ്മതിച്ചു. ലബ്ധാഭിലാഷനായ രാജാവു സമാധാനത്തോടും ചാരിതാൎത്ഥ്യത്തോടുംകൂടി തിരിയെപ്പോന്നു.

ശതസോമൻ പിന്നീടു ചെല്ലൂർക്ഷേത്രത്തിൽ ശിവബിംബം പ്രതിഷ്ഠിച്ചു. ശില്പവൈഭവംകൊണ്ടു വിശേഷജനമോഹനവും സൎവ്വവിധങ്ങളായ ഉപഗൃഹങ്ങളോടുംകൂടിയതും ആയ മഹാക്ഷേത്രം പണിയിക്കയും ചെയ്തു. എന്തെല്ലാം വൈശിഷ്ട്യം വരുത്താമോ അതു സൎവ്വവും ക്ഷേത്രത്തിന വരുത്തി. അവിടെ പതിവായും വിശേഷമായും ഉള്ള പൂജാദികൎമ്മങ്ങൾ നിൎവ്വിഘ്നമായി നടക്കുന്നതിന വേണ്ട ഏൎപ്പാടുകളും രാജാവു ചെയ്തുവച്ചു.

ഇപ്രകാരം ശിവബിംബപ്രതിഷ്ഠ ചെയ്തു ക്ഷേത്രത്തിന പരമാഭിവൃദ്ധിയെ ജനിപ്പിച്ചു എങ്കിലും രാജാവിന്റെ മനസ്സിന പൂൎണ്ണമായ കൃതാൎത്ഥത ലഭിച്ചില്ല. അതിന കാരണം എന്താണെന്ന് അറിയുന്നതിന രാജാവു കണ്ണടച്ചു ധ്യാനിച്ചു. അപ്പോൾ ശ്രീപരമേശ്വരൻ രാജാവിന്റെ മുൻപിൽ വന്ന് ഇപ്രകാരം അരുളിച്ചെയ്തു.

"എന്നാലിമ്മന്ദിരത്തിന്നഴകിനൊടു കിഴ-
ക്കങ്ങു ഭുവിട്ടത്തെ
യന്നും കിമ്പാകമാവാഹയമിയലിന പു-
ണ്യസ്ഥലേ മാമകീനം
മിന്നുന്ന ദിവ്യബിംബം ദിനകരനിഹിതം
തത്ര കൃത്വാ വിമാനം
നന്നായ് കല്പിച്ചു പൂജാവിധിമതം സദാ സേ
കാൎയ്യപാനാം ചിരാനാം.

പരിപഠിതൊരഥ നിന്നാലേധിതം കണ്ടു കാര-
സ്ത്വരവനഗതമിമ്മാം വിപ്രകന്യാസ്സുധന്യാഃ
ചരണളവി നമന്ത്യസ്സാധയിഷ്യന്ത്യഭീഷ്ടം
നരവര! തെളിയും തേ ചിത്തമെന്നാൽ കൃതാർത്ഥം.”

ഭഗവാൻ ഈ വിധം ഉപദേശിച്ചു് അന്തർദ്ധിതനായി. അനന്തരം രാജാവു കണ്ണു തുറന്നു. ഭഗവദുപദേശാനുസരണം വേണ്ടതെല്ലാം ശതസോമൻ ഭക്തിയോടുകൂടി പ്രവർത്തിച്ചു. തന്നിമിത്തം അദ്ദേഹത്തിന്റെ ഹൃദയം പ്രസന്നമായിത്തീർന്നു.

ഇതാണു് വെള്ളനാടമഹോദയം പ്രബന്ധത്തിലെ കഥാവസ്തുവിന്റെ സ്വരൂപം. മുൻകാലം മുതല്ക്കു് നടപ്പിലിരിക്കുന്നതും ജനങ്ങൾ വിശ്വസിച്ചുവരുന്നതും ആയ ഒന്നാണു് ഈ കഥ. വേറെയും പല കൃതികളിൽ പ്രസ്തുതമായ ഇതിവൃത്തത്തിന്റെ സൂചനം കാണുന്നുണ്ടു്. അവയിൽ ചിലതു് ഇവിടെ ഉദ്ധരിക്കാം.

ത്വഷ്ടാ പുരാ ദിനകരം പരിഘർഷംഗളൈശ്ച-
സ്ത്വഷ്ടാ തദീയശകലൈരുദകാരി ശംഭോഃ
ലിംഗത്രയം തമിതരൈസ്തു യന്നിദാനം
ലക്ഷ്മീപുരാധിപതിമീശ്വരമാശ്രയാമി.

സോയം ശിവേ ഹിമമഹീധരകന്യകായൈ
യജ്ഞാനയാ ച മഹിതം തദിദം ചിരായ
രാജർഷിഭിഃ പരിഗൃഹീതമഹോത്ര മുച്ചൈർ-
ല്ലക്ഷ്മീ * * * *

മാന്ധാതൃമുഖ്യമുനിവർയ്യകൃതപ്രതിഷ്ഠം
മന്ദാകിനീശശികലാവിലസത്കപർദ്ദം
കാമാംഗദാഹമുദിതാളികനേത്രവഹ്നിം
ലക്ഷ്മീ * * * *

ഈ പദ്യങ്ങളിൽ, പ്രബന്ധപ്രതിപാദിതമായിരിക്കുന്ന കഥാവസ്തുവിന്റെ സൂചനം അന്തർഭവിച്ചിട്ടുണ്ടെന്നു വ്യക്തമാണല്ലോ. ഇതിൽനിന്നെല്ലാം പ്രബന്ധത്തിലെ കഥയ്ക്കു പ്രാചീനമായ ഐതിഹ്യംതന്നെ അടിസ്ഥാനം എന്നു വെളിവാകും.

കേരളമാഹാത്മ്യം 32-33-34 എന്നീ അദ്ധ്യായങ്ങളിൽ തളിപ്പറമ്പു (ലക്ഷ്മീപുരം) ക്ഷേത്രത്തിലെ ശിവപ്രതിഷ്ഠയെപ്പററി വിവരിക്കുന്നുണ്ട്. അതിലെയും പ്രബന്ധത്തിലെയും കഥകൾക്ക് യാതൊരു സംബന്ധവും കാണുന്നില്ല. പൌരാണികദൃഷ്ട്യാ നോക്കുമ്പോഴും അടിസ്ഥാനം പ്രബന്ധത്തിലെ കഥയ്ക്കാണ് അധികമുള്ളതെന്നു പറയണം.

തളിപ്പറമ്പിൽ ആദ്യമായി ശിവബിംബം പ്രതിഷ്ഠിച്ചതു മാന്ധാതാവാകുന്നു എന്നും, അതു കാലാന്തരത്തിൽ ഭൂമിക്കടിയിൽ മറഞ്ഞുപോയി എന്നും, അതിനുശേഷമാണ് മുചുകുന്ദന്റെ പ്രതിഷ്ഠയെന്നും, പിൽക്കാലത്തു് അതും മറഞ്ഞു എന്നും, തദനന്തരം ശതസോമന്റെ പ്രതിഷ്ഠയുണ്ടായി എന്നും ഐതിഹ്യം വെളിപ്പെടുത്തുന്നു.

"അത്യന്തോത്തുംഗഭാഗ്യോദയ! നിരവധി നീ
പൂർവ്വഭൂപാലകാർയ്യാ-
മുന്നം ഗോത്രാമധിഷ്ഠാപിതമഴകിയ ബിം-
ബമേയം തത്പുരാരേഃ

മർത്ത്യാനാമത്ര മങ്ങൽകലികലുഷധിയാം
കല്മഷംകൊണ്ടിദാനീം
പൃത്ഥ്വീഗത്തെ മറഞ്ഞങ്ങൊരുവനമിഹ കാ-
ണാതവണ്ണം ചമഞ്ഞു."

എന്ന പദ്യത്തിൽ കവി ഈ ഐതിഹ്യം വിശദമാക്കിയിരിക്കുന്നു. മാന്ധാതാവും മുചുകുന്ദനും ശതസോമനും പ്രത്യേകമായും ഓരോ ബിംബം പ്രതിഷ്ഠിച്ചിട്ടുണ്ട്. ഇവരിൽ മാന്ധാതാവു പ്രതിഷ്ഠിച്ച ബിംബത്തോടുകൂടിയ ക്ഷേത്രത്തിനു മാന്താംകുന്നെന്നും, മുചുകുന്ദപ്രതിഷ്ഠയുള്ളതിനു മുളൂട എന്നും പേരാകുന്നു. ശതസോമൻ ബിംബം പ്രതിഷ്ഠിച്ച ക്ഷേത്രമാണ് സോമേശ്വരം. ഇവയിൽ ആദ്യത്തേതു (മാന്താംകുന്നു) ഇപ്പോൾ ഇല്ല. അതു നിലനിന്നിരുന്ന സ്ഥലം ആ പേരിൽ ഇപ്പോഴും ഉണ്ട്. ഇപ്പോൾ ഉള്ളവയാണ് മറ്റു രണ്ടു ക്ഷേത്രങ്ങളും.

ഈ പ്രബന്ധത്തിലെ കഥാനായകനായ ശതസോമൻ കോലത്തുനാട്ടു രാജവംശത്തിലെ ഒരു രാജാവും ചിത്രസേനന്റെ പുത്രനും ആകുന്നു. ഉത്തരകേരളത്തിൽ കോരപ്പുഴയ്ക്കു വടക്കുഭാഗം കോലരാജാക്കന്മാരുടെ നാടായിരുന്നതുകൊണ്ടും അവരുടെ പ്രധാനരാജധാനി തളിപ്പറമ്പിൽ സ്ഥിതിചെയ്തിരുന്നതുകൊണ്ടും, മറ്റൊരു രാജാവ് അവിടെ ചെന്നു ക്ഷേത്രം പണിയിച്ചു ബിംബം പ്രതിഷ്ഠിക്കുക എന്നതു് അസംഗതമാകുന്നതിനേ അവകാശമുള്ളു. അതിനാൽ ശതസോമൻ കോലരാജവംശജനാണെന്നു തന്നെ നിശ്ചയിക്കണം. അതുലകവിയുടെ മൂഷികവംശം കാവ്യത്തിലും ശതസോമനേയും ശിവപ്രതിഷ്ഠയെയും പറ്റി വർണ്ണിക്കുന്നുണ്ട്. ചെല്ലൂരനാഥോദയം പ്രബ

ന്ധത്തിലെ 30-31-32-33-എന്നീ പദ്യങ്ങളിൽ ശതസോമന്റെ നാനാമുഖങ്ങളായ വൈഭവങ്ങളെപ്പററി വിവരിക്കുന്നു. ഇവയിൽനിന്നെല്ലാം അസാധാരണഗുണസമ്പന്നനായ ഒരു മഹാരാജാവായിരുന്നു ശതസോമൻ എന്നു ഗ്രഹിക്കാം.

ചെല്ലൂര, പെരുഞ്ചെല്ലൂര, ലക്ഷ്മീപുരം, തളിപ്പറമ്പ്, എന്നിവ ഒരേ ഗ്രാമത്തെ കുറിക്കുന്ന പദങ്ങളാകുന്നു. ഇവയ്ക്കെല്ലാം ഒരുപോലെ പ്രസിദ്ധിയും ഉണ്ട്. ചെല്ലം സമ്പത്തു; അതുള്ള—അതോടുകൂടിയ—ഊര - സ്ഥലം ചെല്ലൂര; ഇതാണ് ചെല്ലൂര എന്ന പദത്തിന്റെ വ്യുൽപത്തി. ഗ്രാമത്തിന് ആദ്യമായുണ്ടായ നാമം ഇതാകുന്നു എന്നു വിചാരിക്കണം. പല വിധത്തിലും, പില്ക്കാലത്തു മഹത്വം കൈവന്നപ്പോൾ അതിനെ വെളിപ്പെടുത്തുന്ന 'പെരും' എന്ന പദം കൂടിച്ചേൎന്നു പെരുഞ്ചെല്ലൂര എന്ന പേരു ഗ്രാമത്തിന് ഉണ്ടായി. ചെല്ലൂരിന്റെ ശരിയായ സംസ്കൃതരൂപമാണ് ലക്ഷ്മീപുരം. സമ്പദ്ഗ്രാമം എന്നും ദുർല്ലഭമായി വ്യവഹരിക്കാറുണ്ട്.

ലക്ഷ്മീപുരം എന്ന പേരിന്റെ ആഗമത്തെക്കുറിച്ചു കേരളമാഹാത്മ്യം മുപ്പത്തിനാലാമത്തെ അദ്ധ്യായത്തിൽ ഒരു കഥ പറഞ്ഞുകാണുന്നു. ശ്രീപരശുരാമന്റെ അപേക്ഷയനുസരിച്ചു ലക്ഷ്മീഭഗവതി തളിപ്പറമ്പു ക്ഷേത്രത്തിൽ വന്നു താമസം തുടങ്ങിയെന്നും അതിനുശേഷമാണ് പ്രസ്തുതനാമം ഉണ്ടായതെന്നും മററുമാകുന്നു ആ കഥയുടെ സാരം.

കോലത്തുനാട്ടു രാജാക്കന്മാർ അവരുടെ കോവിലകത്തിനടുത്തു ദേവദർശനത്തിനുവേണ്ടി നിർമ്മിച്ചു നടത്തിവരു

ന്ന ക്ഷേത്രത്തിന്ന തളി എന്നു പേരാകുന്നു. അതു നില്ക്കുന്ന സ്ഥലം എന്നു തളിപ്പറമ്പ് എന്ന പദത്തിന്ന് അൎത്ഥം. ക്ഷേത്രത്തിന്റെ പ്രാധാന്യം നിമിത്തം പിന്നീട് ആ നാമം ഗ്രാമത്തിന്നും സിദ്ധിച്ചു.

തളിപ്പറമ്പു ക്ഷേത്രത്തിൽനിന്നു നാലഞ്ചുനാഴിക തെക്കു മാറി കരിപ്പത്തു എന്ന പേരായി ഒരു സ്ഥലം ഉണ്ട്. ഇപ്പോഴും അവിടെ ഒരു കൃഷിത്തോട്ടം നടന്നു വരുന്നു. ഈ സ്ഥലത്താണു പൂൎവ്വകാലത്തു കോലരാജാക്കന്മാരുടെ ഭവനം നിന്നിരുന്നതു്. അതിനോടടുത്തു രാജാക്കന്മാർ ദേവാരാധനത്തിന്നു നിൎമ്മിച്ച ക്ഷേത്രമാകകൊണ്ടു തളിയെന്നു പ്രസ്തുതദേവാലയത്തിന്നു പേരുണ്ടായി. പില്ക്കാലത്തു രാജധാനി കരിപ്പത്തുനിന്ന് ഏഴിമലയിലേക്കു മാററി. സപ്തശൈലം എന്നു സംസ്കൃതത്തിൽ വ്യവഹരിക്കുന്നതു് ഈ ഏഴിമലയെ ആകുന്നു. ഇവിടെ കോലരാജാക്കന്മാരുടെ വക നരയങ്കണ്ണൂര് എന്നു പേരായ ഒരു അമ്പലം ഉണ്ട്. ശങ്കരനാരായണനാണ് അവിടെ മൂൎത്തി. ഏഴിമലയിൽ സ്ഥിതിചെയ്യുന്ന രാമന്തളി ക്ഷേത്രം മുൻകാലത്തു കോലരാജാക്കന്മാരുടെ വകയായിരുന്നു. കാലാന്തരത്തിൽ കോലരാജധാനി ഏഴിമലയിൽനിന്നു (കണ്ണൂരിനടുത്തു) ചിറയ്ക്കലേക്കു മാററി. അതു് ഇപ്പോഴും അവിടെയാണ് നില്ക്കുന്നതു്. ഏഴിമലയിലും രാമന്തളി എന്ന തളിയുണ്ടാകുന്നതിന്ന കാരണം ഇവിടെ ശ്രദ്ധേയമാകുന്നു.

പ്രകൃതത്തിൽ ഒരു സംഗതി പ്രത്യേകം സ്മരിക്കേണ്ടതായിട്ടുണ്ട്. കേരളരാജാക്കന്മാർ അവരുടെ കോവിലകങ്ങളുടെ അടുത്തു നിൎമ്മിച്ച ദേവാരാധനത്തിന് ഉപയോ

ഗിച്ചുവന്നിരുന്ന ക്ഷേത്രങ്ങളെ പൊതുവേ തളി എന്നു പറഞ്ഞുവന്നിരുന്നു. കേരളാധീശ്വരന്മാരുടെ രാജധാനി സ്ഥിതിചെയ്തിരുന്ന സ്ഥലത്തിനടുത്തു് അവർ നിർമ്മിച്ചു് ഉപയോഗിച്ചുവന്നതാണു് കോഴിക്കോട്ടെ പ്രസിദ്ധമായ തളിയിൽ ക്ഷേത്രം. പെരുമാക്കന്മാർ തിരുവഞ്ചിക്കുളത്തു വാണിരുന്ന കാലത്തു് അവരുടെ ആവശ്യത്തിനു നിർമ്മിക്കപ്പെട്ട ക്ഷേത്രങ്ങളെയാണു് മേൽതളി കീഴ്ത്തളി നെടിയതളി ചിങ്ങപുരത്തു തളി എന്നിപ്പേരുകൾ കൊണ്ടു വ്യവഹരിക്കുന്നതു്. വടക്കുംകൂർ രാജാക്കന്മാരുടെ കൊട്ടാരം നിന്നിരുന്ന കടുത്തുരുത്തിയിലെ ക്ഷേത്രവും തളിയാകുന്നു. "കണ്ടോമല്ലോ തളിയിലിരുവംകുളത്തു നാമൻറാരിക്കാൽ" എന്നു് ഉണ്ണുനീലിസന്ദേശത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുക. കോട്ടയത്തു തിരുനക്കരയിൽ മുൻകാലത്തു തെക്കുംകൂർ രാജാക്കന്മാരുടെ രാജധാനി നിന്നിരുന്നു. അവിടെ അല്പം പടിഞ്ഞാറുവശത്തായിട്ടു ഒരു തളിക്ഷേത്രമുണ്ടു്. ഈ സംഗതികൾ, രാജാക്കന്മാരുടെ കോവിലകങ്ങൾക്കും തളിക്ഷേത്രങ്ങൾക്കും തമ്മിൽ സിദ്ധമായിരിക്കുന്ന ബന്ധം തെളിയിക്കുന്നുണ്ടല്ലോ. തളിപ്പറമ്പു് എന്ന പേരിന്റെ ആഗമവും ഇതിൽനിന്നു ഭിന്നമല്ലെന്നു ദൃഢമായി നിശ്ചയിക്കാം.

കേരളത്തിൽ മലയാളബ്രാഹ്മണരുടെ സാമുദായികഭരണം നിലനിന്നിരുന്ന കാലത്തു ദേശഭരണാധികാരികളായിരുന്ന തളിയാതിരിമാർ താമസിച്ചിരുന്ന സ്ഥലങ്ങളെയാണു് തളിയെന്നു വിളിച്ചുവരുന്നതെന്നു ചില ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. ഈ അഭിപ്രായം സ്വീകാര്യമായിരിക്കുന്നില്ല. തളിപ്പറമ്പു് കേരളത്തിലെ

ഒരു പ്രധാനഗ്രാമമായിരുന്നതുകൊണ്ട് അവിടെയും തത്തുല്യങ്ങളായ മററു ചില സ്ഥലങ്ങളിലും തളിയാതിരിമാർ താമസിച്ചിരുന്നു എന്ന് ഊഹിക്കാം. എന്നാൽ തളിയാതിരിമാരുമായി യാതൊരു ബന്ധവും സംഭവിച്ചിട്ടുള്ളവയല്ല കടുത്തുരുത്തി, തിരുനക്കര മുതലായ ദേശങ്ങളിലെ തളികൾ. ഇന്നയിന്ന ഗ്രാമങ്ങളിലെ തളിയാതിരിമാരെ ഇന്നയിന്ന സ്ഥലങ്ങളിൽവച്ചുമാത്രമേ വാഴിക്കാവൂ എന്നു നിശ്ചയമുണ്ടെന്നുകൂടി പറയേണ്ടതാകുന്നു. പറവൂരുഗ്രാമത്തിലെ തളിയാതിരിയെ നെടിയതളിയിൽ വച്ചും ഐരാണിക്കുളം തളിയാതിരിയെ കീഴ്ത്തളിയിൽവച്ചും വാഴിച്ചുവന്നു എന്നു കേരളോൽപത്തിയിൽനിന്നു ഗ്രഹിക്കാം. ഇതുപോലെ മററു ഗ്രാമങ്ങളിലെ തളിയാതിരിമാരുടെ കാര്യവും ഗ്രാഹ്യമാകുന്നു. ഇതിൽ നിന്നെല്ലാം തളിയാതിരിമാർ താമസിച്ചിരുന്ന സ്ഥലങ്ങളെയാണ് തളിയെന്നു പറയുന്നതെന്ന അഭിപ്രായം ഉപകല്പിതമാകുന്നു എന്നു സിദ്ധിക്കുന്നുണ്ടല്ലോ.

മലയാളത്തിലെ ഗ്രാമങ്ങളിൽ പ്രാശസ്ത്യവും പ്രാധാന്യവും തികഞ്ഞ ഒന്നാകുന്നു തളിപ്പറമ്പ്. വടക്കും തെക്കും 'കിള്ളാഘ്രാതതടിനികളെക്കൊണ്ടേറ്റമുല്ലാസശാലി' യാണ് ഈ ഗ്രാമം എന്നു ചെല്ലൂർനാഥോദയത്തിൽ പറഞ്ഞിരിക്കുന്നു. അതിൽനിന്നു കിള്ളനദിയുടെയും നെയ്യാറിന്റെയും ഇടയ്ക്കു സ്ഥിതിചെയ്യുന്ന ദേശമാണ് ഈ ഗ്രാമം എന്നു നിശ്ചയിക്കാം. തളിപ്പറമ്പു ക്ഷേത്രത്തിൽനിന്നു വടക്കുഭാഗത്തു രണ്ടുമൂന്നു നാഴിക അകലെയായി കൊപ്പപ്പുഴയെന്നു പേരായി ഒരു നദിയുണ്ട്. പ്രബന്ധത്തിൽ പറയുന്ന കിള്ള ആ പുഴയായിരിക്കണം

എന്നു ഊഹം തോന്നുന്നു. ചിറയ്ക്കൽ താലൂക്കിലെ പ്രസിദ്ധമായ വളർപട്ടണം പുഴയാകുന്നു നെയ്യാറ്. ഇതിന്റെ സംസ്കൃതരൂപമാണ് ഘൃതനദിനി. വളർപട്ടണം പുഴയ്ക്കു നെയ്യാറെന്നു പേരുവരുവാനുള്ള കാരണം വ്യാഖ്യാനത്തിൽ പറഞ്ഞിട്ടുണ്ട്. ദക്ഷിണതിരുവിതാംകൂറിലെ നെയ്യാറും (നെയ്യാറ്റുകര) പ്രസ്തുത ഘൃതനദിനിയും ഒന്നാണെന്നു ചില ചരിത്രകാരന്മാർ പറയുന്നതു ഭ്രമമൂലമാകുന്നു.

കേരളഗ്രാമങ്ങളുടെ ഒരു മകുടമായിരുന്നു ചെല്ലൂര്. മുൻകാലത്ത് അവിടെ ഓരോ വേദത്തിനും ആയിരം വീതം മൂവ്വായിരം മലയാളബ്രാഹ്മണഗൃഹങ്ങൾ ഉണ്ടായിരുന്നു. “ശ്രീകോലം ത്രിസഹസ്രസംഖ്യകലയം ഭൂദേവസംഘൈഃ” എന്നു പ്രബന്ധത്തിൽ പറയുന്ന ഭാഗം ശ്രദ്ധിക്കേണ്ടതാകുന്നു. ഗ്രാമവാസികളായ ബ്രാഹ്മണർ സ്വധർമ്മനിഷ്ഠാനിരതന്മാരും ഭക്തന്മാരും സാഹിത്യാദിവിവിധവിദ്യാപാരംഗതന്മാരും ആയിരുന്നു. അവരുടെ ഏതാദൃശമായ മാഹാത്മ്യത്തെ പ്രബന്ധകാരൻ “ഭൂമീസുരാ ഢ്യേതി” എന്ന് ആരംഭിക്കുന്ന ഖണ്ഡകത്തിൽ പ്രൌഢമായ വാഗ്വിലാസത്തോടുകൂടി വർണ്ണിച്ചു ഫലിപ്പിച്ചിരിക്കുന്നു.

തളിപ്പറമ്പ് ഒരു സ്വതന്ത്രഗ്രാമമാണ്. ലൌകികങ്ങളും ആത്മീയങ്ങളും ആയ എല്ലാ കാര്യങ്ങളും അന്യഗ്രാമജനങ്ങളുടെ ആശ്രയം കൂടാതെ തനിയെ നടത്തുന്നതിനു വേണ്ട പ്രാബല്യം ഗ്രാമവാസികൾക്ക് ഉണ്ടായിരുന്നു. വൈദികന്മാർ സ്മാർത്തന്മാർ മുതലായവരെല്ലാം ഈ ഗ്രാമക്കാർക്കു പ്രത്യേകമായിട്ടുണ്ട്. ഇവരുടെ വൈദികന്മാരെ പുടവന്മാരെന്നാണ് വിളിക്കുന്നത്. പ്രസി

ഥന്മാരായ ആറു വൈദികന്മാർ മദ്ധ്യകേരളത്തിൽ ഉള്ളതു പോലെ, നാലു പുടവന്മാർ ഈ ദേശത്തു് ഉണ്ടു്. സ്മാർത്ത വൈദികാദിവിഷയങ്ങളിലൊന്നിലും ഗ്രാമവാസികൾക്കു് അന്യദേശത്തെ ആശ്രയിക്കേണ്ടതായി വന്നിട്ടില്ല.

പില്ക്കാലത്തു തളിപ്പറമ്പു ഗ്രാമം തട്ടാമ്മേൽ എന്നും ചെറിമേൽ എന്നും രണ്ടായി പിരിഞ്ഞു. സുപ്രസിദ്ധനായ കോകനാത്തു ശിവാങ്ങളാണു് ഗ്രാമത്തെ ഇപ്രകാരം പകുത്തതു്. സാമുദായികങ്ങളായ ചില സൌകര്യങ്ങളെ ആസ്പദമാക്കി, ഇങ്ങനെ ഗ്രാമവിഭാഗം ചെയ്തതാകുന്നു. ഈ രണ്ടു ഭാഗക്കാർക്കും ആഭിജാത്യത്തിൽ വ്യത്യാസമില്ല. ശ്രാദ്ധാദികർമ്മങ്ങൾക്കു് ഇവർ അന്യോന്യം കൂടിച്ചേരും. ഒരു ഭാഗക്കാർ മറ്റവരുമായി വിവാഹബന്ധത്തിൽ ഏർപ്പെടുന്ന പതിവില്ല. ഓരോ ഭാഗക്കാരും തങ്ങളുടെ അംശത്തിൽ ഉള്ള വർക്കു മാത്രമേ കന്യകകളെ കൊടുക്കുകയുള്ളൂ എന്നു നിർബ്ബന്ധമുണ്ടു്. ക്ഷേത്രത്തിലെ ഊരാഴ്മക്കാർ മുഴുവനും തട്ടാമ്മേൽകാരാണു്. അതുകൊണ്ടു് ഗ്രാമത്തിൽ കൂടുതലായ ഒരു പ്രാബല്യം അവർക്കു സിദ്ധിക്കുവാൻ ഇടയായി.

പെരുഞ്ചെല്ലൂർ ക്ഷേത്രത്തിൽ പ്രധാനദേവൻ ശിവനാണല്ലോ. അമ്പലത്തിൽ ദർശനം ചെയ്യുന്ന ക്രമത്തെ വിവരിക്കുന്ന ഒരു പ്രസിദ്ധപദ്യം കേട്ടിട്ടുള്ളതു് ഇവിടെ ചേർക്കാം.

“ശ്രീകൃഷ്ണം ഭൂതനാഥം ഭിഷഗധിപമല-
ക്ഷ്മീം ച ലക്ഷ്മീം ച യക്ഷീ-
മുക്ഷാണം ക്ഷേത്രേശം ഗണപഗുഹമഹാ-
കാളനന്ദ്യന്നപൂർണ്ണാഃ

മാന്ധാതൃമീനപി ത്രിനവനിപതിമുനീ-
ന്ദ്രിപുത്രീമഗസ്ത്യം
വിശ്വാമിത്രം ച കാളീം പ്രണതസുരതരും
നീലകണ്ഠം നമാമി."

ഈ ശ്ലോകത്തിൽ സ്മരിച്ചിരിക്കുന്ന ദേവന്മാരെ ചെല്ലൂരനാഥോദയം പ്രബന്ധത്തിലെ "തരംഗ വിമലസ്വച്ഛോപലകോടി" എന്നു തുടങ്ങുന്ന അവസാനത്തെ സംസ്കൃത ഗദ്യത്തിൽ വർണ്ണിച്ചിട്ടുണ്ടു്. പ്രസ്തുതദേവന്മാരുടെ രൂപം, അവർക്കു ക്ഷേത്രത്തിൽ കല്പിതമായ സ്ഥാനം എന്നിതെല്ലാം ഈ സംസ്കൃതഗദ്യത്തിൽനിന്നു ഗ്രഹിക്കാവുന്നതാകുന്നു.

ചെല്ലൂരഗ്രാമദേവനായ പരമശിവന്നു മഹാരാജത്വം എന്നു് ഒരു അവസ്ഥ വിശേഷേണ സിദ്ധമായിട്ടുണ്ടു്. ചെല്ലൂരനാഥോദയം പ്രബന്ധം പ്രഥമപദ്യത്തിലെ "മലിക്കും മഹാരാജഹംസം" എന്ന ഭാഗത്തിലെ മഹാരാജപദം ആ അവസ്ഥയെക്കൂടി സൂചിപ്പിക്കുന്നു. "ഉത്ഥാനം ചെയ്തിരിക്കും വടിവു തവ മഹാരാജ ചെല്ലൂർപുരാണേ" എന്ന ചെല്ലൂരീശവിലാസം പ്രഥമപദ്യത്തിന്റെ ചരമപാദത്തിൽ 'മഹാരാജ' പദം പ്രയോഗിച്ചിരിക്കുന്നതും പ്രകൃതത്തിൽ ശ്രദ്ധിക്കേണ്ടതാകുന്നു.

ചെല്ലൂരീശന്നു രാജത്വം (ക്ഷത്രിയത്വം) സിദ്ധിക്കുന്നതിന്നു ഹേതുവായ സംഭവത്തെപ്പറ്റി ഒരു ഐതിഹ്യം പ്രസിദ്ധമായി കേട്ടിട്ടുണ്ടു്. അതു് ഇവിടെ ചേർക്കാം.

മുൻകാലത്തു കോഴിക്കോട്ടു സാമൂതിരിപ്പാടന്മാരിൽ പരമഭക്തനായ ഒരാൾ തളിപ്പറമ്പുക്ഷേത്രത്തിൽ ചെന്നു

ദേവനെ ഭജിച്ചു താമസിച്ചു. ഭഗവൽഭജനം ചെയ്തു് അദ്ദേഹം വളരെ നാളുകൾ കഴിച്ചുകൂട്ടി. അന്നു് ഒരു ദിവസം അദ്ദേഹം ഗർഭഗൃഹത്തിനുള്ളിലേക്കു കടന്നു ചെന്നു. പിന്നീട്ടു് ആരും അദ്ദേഹത്തെ കണ്ടിട്ടില്ല. ആ മഹാഭക്തൻ ദേവനോടു സായൂജ്യം പ്രാപിച്ചു. ഈ സംഭവത്തെപ്പററി അഗ്നിവംശരാജചരിത്രം എന്ന ഗ്രന്ഥത്തിൽ വിവരിച്ചു പറഞ്ഞിട്ടുണ്ടു്.

"തപശ്ചരൻ സംയതാത്മാ ബഹുകാലമനന്യധീഃ
ഏവം ദിനേ ബഹുദിനേ കാലേ സ ച മഹീപതിഃ
ക്ഷേത്രതദ് ഗ്രാമമുഖ്യദേവേശപാർശ്വതഃ ഭക്തിതഃ
ഗർഭാസഗൃഹം ശംഭോർവ്വിശൻ തല്ലിംഗതാമഗാൽ

പരസ്മിന്നഹനി പ്രാപ്തേ ശംഭോഃ പുണ്യാഹവാചനം.
ലിംഗൈകൃതാസമാപത്തിപ്രതിപത്തൗ നിമിത്തതേ
ലിംഗമേതൽ തദാരഭ്യസ്വവംശജനൃപാധിപേ
ഷ്വതതന്യൂതിവിജ്ഞപ്തിരാശേഷചിതം ച തല്പിനേ"

ഈ ഭാഗത്തിൽനിന്നു ഭക്തനായ രാജാവു ഗർഭഗൃഹത്തിൽ പ്രവേശിച്ചതു, ഗ്രാമവാസികളായ ബ്രാഹ്മണർ അമ്പലത്തിൽ കണ്ടുകൊണ്ടിരുന്ന സമയത്തുതന്നെയാണെന്നു വ്യക്തമാകുന്നു. സാമൂതിരിപ്പാടു് അകത്തേക്കു പ്രവേശിച്ചതായി കാണുകയും, പിന്നീടു കാണാതിരിക്കുകയും ചെയ്തപ്പോൾ അദ്ദേഹം ഭഗവദ്ബിംബത്തോടു് ഐക്യം പ്രാപിച്ചതായി ഭക്തജനങ്ങൾ വിശ്വസിക്കുവാൻ ഇടയായതിൽ തെററില്ലല്ലോ.

ഈ സംഭവത്തിനു ശേഷം കോഴിക്കോട്ടു സാമൂതിരിപ്പാടന്മാർ പരഗതിയെ പ്രാപിച്ചാൽ, തളിപ്പറമ്പുദേവൻ പുലകൊള്ളുക എന്നു് ഒരു നടപ്പു് ഉണ്ടായി.

സാമൂതിരിപ്പാട്ട് ഇഹലോകവാസം വെടിഞ്ഞാൽ, ആ വർത്തമാനം ബ്രാഹ്മണനായ ഒരു അരിക്കാരൻ ക്ഷേത്രത്തിൽ അകത്തു നടയിൽ ചെന്നു വിളിച്ചുപറഞ്ഞു ദേവനെ അറിയിക്കുന്നു. അങ്ങനെ ചെയ്യുന്നതു് ആശൗചം കഴിയുന്നതിനു തലേദിവസം രാത്രി അത്താഴപ്പൂജ കഴിഞ്ഞതിനു മേൽ ആയിരിക്കും. അനന്തരം നട അടയ്ക്കുന്നു. അതുമുതൽ ദേവനു പുലയായി എന്നു സങ്കല്പിക്കുന്നു. അടുത്ത ദിവസം പുലകഴിഞ്ഞ രീതിയിൽ ശുദ്ധികർമ്മങ്ങളും ചെയ്തതിനു ശേഷമേ പതിവുള്ള പൂജാദികർമ്മങ്ങളും നടത്തുകയുള്ളു. ഇന്നും ആചരിച്ചുവരുന്ന ഒന്നാകുന്നു ഈ നടപ്പു്.

തൃപ്പൂണിത്തുറയിൽ ഒരു ബ്രാഹ്മണകന്യക ദേവൈക്യം പ്രാപിച്ചതായി ഒരു ഐതിഹ്യം പ്രസിദ്ധമായിട്ടുണ്ടു്. ചെങ്ങമനം ദേശത്തും ഒരു കന്യക അവിടത്തെ ക്ഷേത്രത്തിൽ ദേവനോടു സായൂജ്യം പ്രാപിച്ചതായി ഒരു ഐതിഹ്യം പറഞ്ഞുവരുന്നു. ഇവയെല്ലാം ഛായാസാമ്യം വഹിക്കുന്നവയാണു്. എന്നാൽ ദേവൻ പുല ആചരിക്കുന്ന നടപ്പു തളിപ്പറമ്പിൽ മാത്രമേയുള്ളു.

ചെല്ലൂരദേവനു ക്ഷത്രിയതാപ്രകൃതിയുണ്ടെന്നുള്ള വിശ്വാസം സുദൃഢമൂലമാകുന്നു. തദനുസരണം പല വിശേഷനടപടികളും തളിപ്പറമ്പുക്ഷേത്രത്തിൽ നടന്നു വരുന്നുണ്ടു്. അവിടെ ബ്രാഹ്മണർ മണ്ഡപത്തിൽ കയറി നമസ്കരിക്കുക, അവരുടെ സ്ത്രീകളും ദർശനം ചെയ്യുക എന്നിവയൊന്നും പതിവില്ല.

കേരളത്തിൽ ഇതരക്ഷേത്രങ്ങളിൽ ഇല്ലാത്ത പല വിശേഷനടപടികളും തളിപ്പറമ്പിൽ ഉണ്ടു്. വിവിധ

ങ്ങളായ കലകളിൽ നൈപുണ്യം നേടിയിരിക്കുന്ന വിദ്വാന്മാർക്കു ബഹുമതികൊടുക്കുക എന്ന ഏർപ്പാടു തളിപ്പറമ്പിൽ മാത്രമുള്ളതാകുന്നു. ബഹുമതിപ്രാർത്ഥികളായി വരുന്ന പണ്ഡിതന്മാരെ ക്ഷേത്രത്തിലെ യോഗക്കാരായ നമ്പൂരിമാർ പരീക്ഷിക്കുന്നു. കാർക്കശ്യം ഏറിയതായിരിക്കും പരീക്ഷയുടെ സ്വഭാവം. യോഗക്കാർ ചെയ്യുന്ന പരീക്ഷയിൽ വിജയം നേടുന്നവർ ബഹുമതിലാഭത്തിനു പാത്രമാകുന്നു. തളിപ്പറമ്പിൽനിന്നു ബഹുമതി വാങ്ങുക എന്നതു പൂർവ്വകാലത്തു വലിയ അഭിമാനമായിട്ടാണു വിദ്വാന്മാർ കരുതി വന്നതു്. അവർ കേരളത്തിലെങ്ങും ഒരുപോലെ ബഹുമാനിതന്മാരായി ഭവിക്കുന്നു. എല്ലാ ദേശക്കാർക്കും തളിപ്പറമ്പിലെ പരീക്ഷ സമ്മതമാണു്. നാട്യം, ശില്പം, വാദ്യം മുതലായ കലകളിൽ വൈദഗ്ദ്ധ്യം നേടിയവർ തളിപ്പറമ്പിൽ പോകുകയും പാണ്ഡിത്യപ്രകടനംചെയ്തുകൊണ്ടു യോഗക്കാരെ സമ്മതിപ്പിച്ചു ബിരുദു സമ്പാദിക്കുകയും ചെയ്യുക എന്നതു മുൻകാലംമുതല്ക്കുള്ള ഒരു നടപ്പാകുന്നു. മലയാളത്തിലെ എല്ലാ ദേശങ്ങളിൽനിന്നും വിദ്വാന്മാർ തളിപ്പറമ്പിൽ പോയി ബഹുമതി വാങ്ങിക്കുക സാധാരണമാണു്. അവിടെ ചെന്നാൽ, പരീക്ഷയ്ക്കു ചേരണമെന്നു് ആഗ്രഹിക്കുന്നവർ ഒരു ചെറിയ സംഖ്യ ദേവനു നടയ്ക്കു വയ്ക്കണം എന്നൊരു നിശ്ചയമുണ്ടു്.

വിജയികളാകുന്ന ചാക്കിയാന്മാർക്കും പാഠകക്കാർക്കും മുടി കൊടുക്കുകയാണു പതിവു്. ക്ഷേത്രാധികാരികളായ നമ്പൂരിമാർ ചന്ദ്രക്കലകൊണ്ടു് അലംകൃതമായ ഒരു മുടിയുണ്ടാക്കി ശാന്തിക്കാരനെ ഏല്പിക്കുന്നു. അതു് അതാതു

ശ്ശീവേലി കഴിഞ്ഞു ദേവനു ചാൎത്തിയതിനുശേഷം, ശാന്തിക്കാരൻതന്നെ അവരുടെ ശിരസ്സിൽ വയ്ക്കും. അപ്പോഴം യോഗക്കാർ മുതലായ എല്ലാ ജനങ്ങളും അവിടെ ഉണ്ടായിരിക്കുന്നതാണു്. വീരശ്ശൃംഖല കൊടുക്കുന്ന പതിവും ഉണ്ടു്. യോഗ്യതാസൂചകങ്ങളായ ബഹുമാനപ്പേരുകൾ കൊടുക്കുകയും സാധാരണമാകുന്നു. ക്ഷേത്രത്തിനകത്തു പ്രവേശനമില്ലാത്തവരായ ശില്പികൾ മുതലായ ജാതിക്കാൎക്കും യഥോചിതം ബഹുമതി കൊടുക്കാറുണ്ടു്. മതില്ക്കു പുറമെ മുൻപിൽ സ്ഥിതിചെയ്യുന്ന കൊട്ടമ്പുറം എന്ന സ്ഥലത്തുവച്ചാണു് അവൎക്കു ബിരുദപ്പേരുകളും മറ്റും കൊടുക്കുന്നതു്.

പരീക്ഷ പില്ക്കാലത്തു കുറഞ്ഞു കുറഞ്ഞു് ഇന്നു നാമാവശേഷമായിത്തീൎന്നിരിക്കുന്നു. ഗ്രാമക്കാരായ നമ്പൂതിരിമാരുടെ വൈദുഷ്യത്തിനു സമൂലം സംഭവിച്ച ശൈഥില്യമത്രേ അതിനു കാരണം. നിശ്ചിതമായ തുക നടയ്ക്കുവച്ചാൽ ആൎക്കും ഏതു സ്ഥാനപ്പേരും ബഹുമതിയും കിട്ടും. അതായിരിക്കുന്നു ഇന്നത്തെ നില. എങ്കിലും സ്ഥാനപ്പേരു, മുടി, വീരശ്ശൃംഖല മുതലായവ കൊടുത്തുവരുന്ന നടപ്പു്, പഴയ നടപടികളുടെ നിൎജ്ജീവച്ഛായയായി ഇന്നും തളിപ്പറമ്പു ക്ഷേത്രത്തിൽ നടന്നുവരുന്നു എന്നതു് ശ്ലാഘ്യം തന്നെ.

നവീനമായി നിൎമ്മിക്കുന്ന ഒരു നാടകം ആദ്യമായി തളിപ്പറമ്പിൽ അഭിനയിക്കണം എന്നു നിശ്ചയം ഉണ്ടു്. അങ്ങനെ ചെയ്യില്ലെങ്കിൽ കോരപ്പുഴയ്ക്കു വടക്കെദേശത്തു് ആരും ചാക്കിയാന്മാർ ആടുന്നതല്ല. തളിപ്പറമ്പിൽ അ

ഭിനയിച്ചിട്ടില്ലാത്ത തപതീസംവരണവും സുഭദ്രാധനഞ്ജയവും കോരപ്പുഴയ്ക്ക് അപ്പുറമുള്ള ചാക്കിയാന്മാർ ഇന്നും ആടാത്ത നാടകങ്ങളാകുന്നു.

ഇപ്രകാരം കലാഭിവൃദ്ധിക്ക വേണ്ടി പല ഏർപ്പാടുകളും തളിപ്പറമ്പു ക്ഷേത്രത്തോടു സംബന്ധിപ്പിച്ചുകൊണ്ട് ഗ്രാമവാസികളായ നമ്പൂതിരിമാർ ചെയ്തു വച്ചിട്ടുണ്ട്. അവ പ്രാബല്യത്തോടുകൂടി സദുദ്ദേശങ്ങളെ സാധിപ്പിച്ചുകൊണ്ടു ദീർഘകാലം നിലനിന്നിരുന്നു. നമ്പൂതിരിമാർക്കു പില്ക്കാലത്തു പല തരത്തിൽ നേരിട്ട അധഃപതനം പ്രകാരാന്തരേണ ആ വക ഏർപ്പാടുകളെയും ബാധിക്കുവാൻ ഇടയായി. ഈ നിലയിൽ അവയ്ക്കു പിന്നീടു ക്ഷയം നേരിട്ടു.

തളിപ്പറമ്പിൽ മുൻകാലത്തു നടന്നുവന്നിരുന്ന പ്രധാനമായ മറ്റൊരു നടപ്പിനെപ്പറ്റിക്കൂടി ഈ പ്രകൃതത്തിൽ പറയേണ്ടതായിട്ടുണ്ട്. ഇരിങ്ങാലക്കുടയിൽ എന്ന പോലെ ഒരു നായരെ ബ്രാഹ്മണനാക്കി ക്ഷേത്രാധികാരിയായി അവരോധിക്കുന്ന നടപ്പ് തളിപ്പറമ്പിലും ഉണ്ടായിരുന്നു. അവരോധാനന്തരം, ആ ആൾക്ക് ഉത്തരമുള്ളകയ്യൾ എന്ന സ്ഥാനം സിദ്ധിക്കുന്നു. ദേശാധിപത്യത്തെ സൂചിപ്പിക്കുന്ന ഒന്നാണ് ഉത്തരമുള്ള എന്ന പ്രസ്തുതനാമം. അവരോധം സംബന്ധിച്ച് ഇരിങ്ങാലക്കുടയിൽ എന്തെല്ലാം കർമ്മങ്ങൾ ഉണ്ടോ അതെല്ലാം തളിപ്പറമ്പിലും ചെയ്തുവന്നിരുന്നു. ബ്രാഹ്മണർക്ക് മാത്രം ഉള്ള പല അവകാശങ്ങളും ഉത്തരമുള്ളകയ്യൾക്കും ഉണ്ട്. തളിപ്പറമ്പിൽ ഒടുവിലായി അവരോധിക്കപ്പെട്ട ഉത്തരമുള്ളകയ്യൾ പോത്തേര തറവാട്ടിലെ അംഗമായിരുന്നു എന്ന് അറിയുന്നു.

പില്ക്കാലത്തു് എങ്ങനെയോ ഈ നടപ്പു് ഇല്ലാതെയായി. ടിപ്പുവിന്റെ ആക്രമണത്തിനു മുൻപുതന്നെ കഥാശേഷമായിരിക്കുന്നു.

സാഹിത്യലോകത്തിലും ചെല്ലൂരക്ഷേത്രത്തിന് (ഗ്രാമത്തിനു) ഉന്നതമായ ഒരു സ്ഥാനം പൂർവ്വകാലത്തു കൈവന്നിട്ടുണ്ടു്. ഈ മഹാഗ്രാമത്തിലും സമീപപ്രദേശങ്ങളിലും ആയി അനേകം കവികളും ശാസ്ത്രജ്ഞന്മാരും ജീവിച്ചിരുന്നെന്നും അവരുടെ സാഹിത്യസേവനം കൈരളിയെയും ഗൈർവ്വാണിയെയും ഒരുപോലെ അനുഗ്രഹിച്ചിരിക്കുന്നു എന്നും കാണുവാൻ പ്രയാസമില്ല. ചെല്ലൂര ഗ്രാമത്തിൽ ജീവിച്ചിരുന്ന ഒരു മഹാനാണു് യോഗിയും അത്യാശ്രമിയും ആയിരുന്ന കോഴിക്കുന്നത്തു ശിവാങ്ങൾ. കേരളകാളിദാസൻ എന്ന ഖ്യാതി നേടിയ മഹാകവി കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ പിതാവായ മുല്ലപ്പള്ളി നമ്പൂരി തളിപ്പറമ്പു ഗ്രാമക്കാരനാകുന്നു എന്നുള്ള വസ്തുത ഈ സന്ദർഭത്തിൽ പ്രത്യേകം സ്മരിക്കേണ്ടതത്രെ. മംഗലശ്ശേരി നമ്പൂരി, എടയ്ക്കാട്ടു നമ്പൂരി മുതലായ ഒട്ടനേകം ഗ്രന്ഥകാരന്മാരുടെ നാമങ്ങൾ പ്രകൃതത്തിൽ എടുത്തു പറയേണ്ടവയായിട്ടുണ്ടു്.

ഭാഷയിലും സംസ്കൃതത്തിലും ചെല്ലൂരീശന്റെ മാഹാത്മ്യത്തെ വർണ്ണിക്കുന്നവയും സ്തോത്രരൂപങ്ങളും ആയി പല കൃതികളും കാണുന്നു. അവയിൽ പ്രധാനമായ ഒന്നാണു് ചെല്ലൂരീശവിലാസം എന്ന മണിപ്രവാളകാവ്യം. ഇതിൽ പ്രഭാതകാലം മുതൽ വൈകുന്നേരം വരെയുള്ള ഭഗവാന്റെ ദിനകൃത്യങ്ങളെ യഥാക്രമം വർണ്ണിക്കുന്നു. “നൌമി ചെല്ലൂർപുരാനേ” എന്ന ഭാഗത്തോടുകൂടിയാ

ങ് എല്ലാ പദ്യങ്ങളും അവസാനിക്കുന്നതു്. ഈ സ്തോത്രം കവനോദയത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. എങ്കിലും അതിന് ഇപ്പോഴും പ്രചാരമില്ല. അതുകൊണ്ടു സ്വഭാവം അറിയുന്നതിന് ഈ സ്തോത്രത്തിൽനിന്നു രണ്ടുമൂന്നു പദ്യങ്ങൾ ഇവിടെ ചേർക്കുന്നതു് ഉപയോഗമായിരിക്കും.

"നേർത്തീടും മെയ്‌വിരിപ്പും ജടതലയിണയും
ചേർന്ന പൂമെത്തതന്മേൽ
പ്രീത്യാ പോയ്പള്ളികൊള്ളുന്നളവിലവസരം
പാർത്തുനിന്നാത്തമോദം
നേത്രാപാംഗേന വശ്യം ഭഗവതി തിരുനി-
ദ്രാന്തമാരാവശകാന്തം
പേർത്തും ഭക്ത്യാ ഭവന്തം ഭവഭയശമനം
നൌമി ചെല്ലൂർപുരാനേ!

ഉള്ളം കുളിർക്കെപ്പോളവുമിളമലയ-
ത്തെന്നൽ ചാലേയവ്വാതിൽ-
ക്കലൂടേ വന്നു മെയ്യിൽ തഴുവി മണിവിള-
ക്കിന്നിളക്കം വരാതേ
വിള്ളുന്നംഗേ വിളങ്ങുന്നാഹികൾ വയർന്നിരു-
ക്കുന്ന നേരത്തുകാണ്മൂ
കൊള്ളും പള്ളിക്കുറുപ്പിൻവടിവു തവ വിഭോ!
നൌമി ചെല്ലൂർപുരാനേ!

തൃക്കൺപാർക്കുന്നനേരം പ്രമഥപരിവൃഢ-
ന്മാരുമോരോ ദിഗന്തേ
തക്കം നോക്കിക്കിടന്നോരളവു പരിസര-
ന്യസ്തശസ്ത്രാളിമാരാം

ചൊല്ലേറുള്ളോരു ക്ഷേത്രപാലൻ വടിയൊടു പുറമേ
കാത്തു വാതില്പ്പുരക്ഷാം
കൈക്കൊള്ളും ഭോഗഭാഗ്യം തവ മണിഭവനം
നൌമി ചെല്ലൂർപ്പുരാരേ!”

പ്രസ്തുതശ്ലോകങ്ങൾ ഭഗവാന്റെ പള്ളിക്കുറുപ്പു വർണ്ണിക്കുന്നവയാണു്. സ്തോത്രത്തിലെ അവസാനത്തെ മൂന്നു പദ്യങ്ങളെയാണു് ഇവിടെ ഉദ്ധരിച്ചിരിക്കുന്നതു്.

സംസ്കൃതത്തിൽ ഒരു ചെല്ലൂർസ്തോത്രം കണ്ടിട്ടുണ്ടു്. അതിമനോഹരമായ ഒന്നാകുന്നു ഈ കൃതി. ചില പദ്യങ്ങൾ അതിൽനിന്നുകൂടി എടുത്തു കാണിക്കാം.

“പ്രാദുഷ്ഷന്തു പുരഃ പുരത്രയവധൂ-
ബിംബോഷ്ഠകസാരാപഹാഃ
ശ്രീ ചെല്ലൂരപുരീനിവാസരസികാ-
സ്തേജോവിലാസാ മമ
യേഷു ധ്യാനപഥം ഗതേഷു ഭവിതാ
നൃണാം ഫണീ ഭൂഷണം
വാമാംഗം ദയിതാ ദിശശ്ച വസനം
ഭാഗീരഥീ മാലികാ.

ഉത്ക്ഷിപ്തപ്രണയാതിരേകമുദയ-
ദ്രോമാഞ്ചപൂർണ്ണം മുഹുഃ
പ്രത്യാഖ്യാനപരൈകഭാഗവചനം
ചെല്ലൂരപുഷ്പാമഹോ
നീവീസ്പർശവിലോലദക്ഷിണകര-
വ്യാപാരരോധക്രിയാ-
വൈയഗ്ര്യാകുലവാമപാണി ശിവയോ-
രൈക്യം പരിക്രീഡതി.

യാചേ കിഞ്ചിദിദം കൃതാഞ്ജലിപുടം
ചെല്ലൂരപുര്യ്യാഃ പതേ!
സ്വാമിൻ! വാരയ ചന്ദ്രശേഖര! കൃപാ-
വാരാന്നിധേ! മാമകീം
ചിത്രഗ്രാമടികാധിപത്യകലിതാം-
ഘോരാമഗ്ലാനിമന്തി-
ക്ഷുദ്രക്ലേശവചാടുകോടിഘടനാം-
ദൈന്യസ്യ ലേശ്രീം മമ.

കണ്ഠഗ്രാഹികഥേ സ്ഖലദ്ഗിരി ചലൽ-
ബോധേ ഗളന്നേത്രേ
മീലച്ചക്ഷുഷി വേപമാനഹൃദയേ
കാലേ സതി പ്രസ്തുതേ
ആഗത്യ സ്വയമദ്രിരാജസുതയാ
സാകം മഹാശോകാപഹം
സ്വാമിൻ ശങ്കര സന്നിധേഹി കൃപയാ
ചെല്ലൂരഭൂഷാമണേ!"

ഇത്ര പദ്യങ്ങൾ, സഹൃദയശ്ലാഘാപാത്രമായ ഒരു കൃതിയാണു പ്രസ്തുതസ്തോത്രമെന്നു തെളിയിക്കുമെന്നു വിശ്വസിക്കുന്നു.

അനേകം കവികൾ ചെല്ലൂരീശവന്ദനത്തോടുകൂടി ഗ്രന്ഥം ആരംഭിച്ചുകാണുന്നു. അവരിൽ, മുഖ്യന്മാരാകുന്നു പ്രശ്നമാർഗ്ഗം, ഭദ്രദീപം, യോഗാമൃതം, പ്രപഞ്ചസാരഭാഷാവ്യാഖ്യാനം, ചിശതി മുതലായ ഗ്രന്ഥങ്ങളുടെ കർത്താക്കന്മാർ. ഇവർ തളിപ്പറമ്പിലും സമീപദേശങ്ങളിലും താമസിച്ചിരുന്നവരും ചെല്ലൂരീശന്റെ ഭക്തന്മാരും ആകുന്നു എന്നു വിചാരിക്കണം.

ഒരു കുന്നിന്റെ ഉയൎന്ന ഭാഗത്തു ക്ഷേത്രം സ്ഥിതിചെയ്യുന്നു. കാഴ്ചക്കു ഭംഗിയേറിയ ഒന്നാണു് ആ പ്രദേശം. അമ്പലത്തിൽ ഉണ്ടായിരിക്കേണ്ട ഉപഗൃഹങ്ങളെല്ലാം മനോഹരമായ ശില്പവിലാസത്തോടുകൂടി നിൎമ്മിച്ചു് ഇണക്കിയിട്ടുണ്ടു്. ചെല്ലൂർനാഥോദയത്തിലെ സൂക്ഷ്മമായ അന്ത്യഗദ്യത്തിൽനിന്നു ക്ഷേത്രത്തിന്റെ ഏകദേശം സമഗ്രമായ ഒരു സ്വഭാവം മനസ്സിലാക്കാം.

അമ്പലത്തിനടുത്തു മതില്ക്കുപുറമെ തീൎത്ഥവാപിയും ശതസോമൻ നിൎമ്മിച്ചു. "ആത്രമമഹാതീൎത്ഥം മഹീപാവനം" എന്നു പ്രബന്ധത്തിലും "വിസ്തീൎണ്ണഗ്രാമതീൎത്ഥക്കരവിരവിലെഴുന്നള്ളി നീരാടി നിത്യം" എന്നു ചെല്ലൂരീശവിലാസത്തിലും പറഞ്ഞിരിക്കുന്നതു പ്രസ്തുത തീൎത്ഥത്തെപ്പറ്റിയാകുന്നു.

ശതസോമൻ നിൎമ്മിച്ച അമ്പലത്തിന്റെ ആകൃതിക്കു് ഇന്നു പഴയനിലയിൽനിന്നും അസാധാരണമായ ഭേദഗതി വന്നിട്ടുണ്ടു്. മതില്ക്കകത്തുണ്ടായിരുന്ന ഉപഗൃഹങ്ങൾ പലതും നശിച്ചു് അടിക്കല്ലുമാത്രമായി ശേഷിച്ചിരിക്കുന്നു. മതിലുകളുടെ പല ഭാഗങ്ങളും തകൎന്നിരിക്കുന്നവയാണു്. ക്ഷേത്രത്തിനു് ഈ ദുസ്ഥിതി സംഭവിച്ചതു, വിമതകുലാന്തകനായ ടിപ്പുവിന്റെ ആക്രമണത്തോടുകൂടിയാകുന്നു എന്നും പറയേണ്ടതുണ്ടു്.

തളിപ്പറമ്പുക്ഷേത്രത്തിന്റെ കീഴിലുള്ള രണ്ടു ദേവാലയങ്ങളാകുന്നു തൃച്ചംബരവും കാഞ്ഞിരങ്ങാട്ടും. ഇവയിൽ ആദ്യത്തേതിനു കേരളത്തിൽ എവിടെയും ഖ്യാതി കൈവന്നിട്ടുണ്ടു്. രണ്ടാമത്തേതിനു പറയത്തക്ക പ്രാധാന്യമൊന്നുമില്ല.

തൃച്ചംബരം, തളിപ്പറമ്പ് അമ്പലത്തിൽനിന്നു രണ്ടു മൂന്നു നാഴിക തെക്കുമാറി സ്ഥിതിചെയ്യുന്നു. ശംബരമഹർഷി പ്രതിഷ്ഠിച്ചിരിക്കുന്ന വിഷ്ണുവാണു് ഇവിടത്തെ മൂർത്തി. ശ്രീശംബരം എന്ന നാമമാണു ഭാഷയിൽ തൃച്ചംബരം, തൃച്ചമ്മരം, എന്നീ രൂപങ്ങൾ കൈക്കൊണ്ടിരിക്കുന്നതു്. ചമ്മരം വീണ്ടും സംസ്കൃതരൂപം സ്വീകരിച്ചപ്പോൾ രക്തദ്രുമം (ചെം + മരം) ആയി പരിണമിച്ചു.

തൃച്ചംബരത്തുദേവനെ പ്രശംസിക്കുന്ന പല കീർത്തനങ്ങളും പ്രസിദ്ധങ്ങളാണു്.

തൃച്ചമ്മരത്തു പെരുമാൾക്കു ചെറുപ്പമെന്നാ-
ങ്ങളെച്ചൊല്ലിച്ചൊല്ലിപ്പറയുന്നിതു ലോകരെല്ലാം

എന്നും

ഉദയഗിരി ചുവന്നു ഭാനുബിംബം വിളങ്ങി
നളിനമുകുളജാലേ മന്ദഹാസം തുടങ്ങി
പനിമതി മറവായീ ശംഖനാദം മുഴങ്ങി
ഉണരുക കണികാൺമാനംബരേ ചംബരേശാ!

എന്നും മറ്റുമുള്ള കീർത്തനങ്ങൾ അടുത്ത കാലംവരെ മലയാളികളുടെ ഭവനങ്ങളിൽ പ്രഭാതകാലത്തു മുഴങ്ങിക്കൊണ്ടിരുന്നവയാണു്. തൃച്ചംബരത്തെ ഒരു പ്രധാനക്ഷേത്രമായിട്ടാണു് കേരളീയർ ഗണിച്ചിരിക്കുന്നതെന്നു് ഈ വക കീർത്തനങ്ങളെ ആസ്പദമാക്കി നിശ്ചയിക്കാം.

കോകിലസന്ദേശത്തിൽ മഹാകവിയായ ഉദ്ദണ്ഡൻ തൃച്ചംബരത്തെ സ്മരിക്കുന്നുണ്ടു്. "ദൃഷ്ട്വാ ദേവം പരിസരജുഷം ശംബരാരേ ബാലകൃഷ്ണം" (തൃച്ചംബരത്തു ചെ

ന്ന ദേവനെ ദർശനം ചെയ്യണം) എന്ന് സന്ദേശത്തിലെ നായകൻ കോകിലത്തിനോട് ഉപദേശിക്കുന്നു. "ക്ഷേത്രം രക്തദ്രുമമിതി മഹത് കേരളേഷ്വേവ യായാഃ" എന്ന് ഹംസസന്ദേശത്തിൽ പൂർണ്ണസരസ്വതി പറയുന്ന ഭാഗവും സ്മരണയിൽ വരുന്നു. ചെമ്മരത്തെ ഉദ്ദേശിച്ചാണ് ഇവിടെ രക്തദ്രുമം എന്നു പ്രയോഗിച്ചിരിക്കുന്നതു്.

തൃച്ചംബരത്തമ്പലത്തിനകത്തുള്ള കൊത്തുപണികളുടെ വൈശിഷ്ട്യം ആരുടെയും ദൃഷ്ടിയെ ആകർഷിക്കുന്നതും പ്രശംസയെ അർഹിക്കുന്നതുമാകുന്നു. ഭാഗവതത്തിലെ കഥകൾ എല്ലാം കല്ലുകൊണ്ടും മരംകൊണ്ടും ചായം ഉപയോഗിച്ചു ഭംഗിയായി പണിചെയ്തു ഭിത്തിയോടു ചേർത്തുവച്ചിട്ടുണ്ട്. അവയിൽ പൂതനാമോക്ഷം, ഗോവർദ്ധനോദ്ധാരണം, കാളിയമർദ്ദനം മുതലായവയുടെ ചിത്രങ്ങൾ അധികം മനോഹരങ്ങളായിട്ടുണ്ടെന്നു സമ്മതിക്കണം. തൃച്ചംബരത്തുനിന്ന് അഞ്ചാറു നാഴിക പടിഞ്ഞാറായി പെരിയാരം എന്ന പേരായി ഒരു സ്ഥലം ഉണ്ടെന്നും അവിടെ പാർക്കുന്ന ആശാരിമാരാണ് ഈ ചിത്രങ്ങൾ പണിചെയ്തതെന്നും അന്വേഷണത്തിൽ അറിയുവാൻ ഇടയായി. ഇന്നു തൊഴിലില്ലായ്മയാൽ അവരുടെ പണി അധഃപതിച്ചിരിക്കുന്നു.

തൃച്ചംബരത്തു നാലു സന്ന്യാസിമഠങ്ങൾ ഉണ്ട്. അവ തൃശ്ശൂർമഠങ്ങളുടെ അധീനതയിലാകുന്നു. ഒരു വേദപാഠശാലയും സംസ്കൃതപാഠശാലയും അവിടെ നടത്തിവന്നിരുന്നു. അടുത്ത കാലത്ത് അവ നാമാവശേഷമായി. ടിപ്പുവിന്റെ ആക്രമണകാലത്തു പ്രസ്തുതദേവാലയ

ത്തിന്നും ചില നാശങ്ങൾ സംഭവിച്ചു. അതിന്റെ ചിഹ്നങ്ങൾ ഇന്നും കാണുവാൻ കഴിയും.

കാഞ്ഞിരങ്ങാട്ട് തളിപ്പറമ്പിനു 'കുവിട്ടത്തു' കിഴക്ക മാറിയാണ് സ്ഥിതിചെയ്യുന്നതെന്ന ചെല്ലൂർനാഥോദയത്തിൽ പറയുന്നുണ്ടല്ലോ. പണ്ടു ചോളരാദിത്യന്മാരിൽ ഒരു സൂര്യന്നു കുഷ്ഠരോഗം ബാധിച്ചു. ഗരുഡന്റെ ഉപദേശം അനുസരിച്ച് ആ ആദിത്യൻ ശിവനെ പ്രതിഷ്ഠിച്ചു പൂജിച്ച് രോഗത്തിൽനിന്നു മുക്തി നേടി. "കിമ്പാക രോഗാപചയമിയലിന പുണ്യസ്ഥലേ മാമകീനം ദിനാന്ത്യ ദിവ്യബിംബം ദിനകരനിഹിതം" എന്ന പ്രബന്ധത്തിൽ പറഞ്ഞിരിക്കുന്നു. ഇവിടെ "ദിനകരനിഹിതം" എന്ന പദം കാഞ്ഞിരങ്ങാട്ടുശിവൻ ആദിത്യപ്രതിഷ്ഠയാകുന്നു എന്നു വെളിപ്പെടുത്തുന്നു. ആദിത്യന്റെ കുഷ്ഠരോഗത്തിന്നു ശിവഭജനംനിമിത്തം ശമനം വന്നതിനാൽ പ്രസ്തുത മഹാരോഗത്തിന്റെ നാശത്തിന് ഇന്നും കാഞ്ഞിരങ്ങാട്ട പ്രാധാന്യമേറിയ ദേവാലയമായി ഗണിച്ചുവരുന്നു. "പ്രശമിതമഹാരോഗാ വേഗാൽ പ്രപൂർണ്ണമനോരഥാഃ" എന്ന പ്രബന്ധത്തിൽ ഈ വസ്തുത കവി സൂചിപ്പിക്കുന്നുണ്ട്. കാഞ്ഞിരങ്ങാട്ടെ മൂർത്തിയായ വൈദ്യനാഥൻ (അഘോര ശിവൻ) ആ ദേശത്തെ ഒരു പ്രധാന ദേവനാകുന്നു.

മണിയറനായന്മാർ എന്ന പേരായ ഒരു വർഗ്ഗം നായന്മാരാണ് മുൻകാലത്തു കാഞ്ഞിരങ്ങാട്ട ക്ഷേത്രത്തിന്റെ ആധിപത്യം വഹിച്ചിരുന്നത്. അവർ ദേശത്തു പ്രമാണികളും പല സ്ഥാനമാനങ്ങളോടുകൂടിയവരും ആയിരുന്നു. പില്ക്കാലത്ത് അവരുടെ ആധിപത്യം അവ

സാന്നിദ്ധ്യവും ക്ഷേത്രം ബ്രാഹ്മണാധീനതയിൽ വന്നശേഷമാകയും ചെയ്തു. ഇപ്പോഴും അവരുടെ കുടുംബം ആളില്ലാത്ത നാമാവശേഷമായിത്തീർന്നു എന്നാണ് അറിവ്.

ധനുമാസത്തിൽ തിരുവാതിരനാൾ, തളിപ്പറമ്പുദേവൻ കാഞ്ഞിരങ്ങാട്ട് എഴുന്നള്ളും എന്നാണ് വിശ്വാസം. അന്ന് സ്ത്രീകൾ അവിടെ ദർശനം ചെയ്യുന്നതു വിശേഷമായി ഗണിക്കുന്നു.

കാഞ്ഞിരങ്ങാട്ട് ഒരു ഉൾനാടാകുന്നു. അവിടെ ഗ്രാമമൊന്നുമില്ല. ബ്രാഹ്മണാദിവർഗ്ഗക്കാരുടെ ഭവനങ്ങളും ദുർല്ലഭം തന്നെ. ശാന്തവും പാവനവുമായ ഒന്നത്രെ ഈ പ്രദേശം.

ചെല്ലൂർനാഥോദയം പ്രബന്ധത്തോടു പ്രതിപാദ്യവസ്തുദ്വാരാ ബന്ധപ്പെട്ടിരിക്കുന്ന തളിപ്പറമ്പുക്ഷേത്രം, ഗ്രാമം, കാഞ്ഞിരങ്ങാട്, തൃച്ചംബരം, എന്നിവയെപ്പററി ചില സംഗതികൾ ഇവിടെ പറഞ്ഞുവല്ലോ. ഇനി പ്രസ്തുതകൃതിയുടെ കർത്താവിനെയും പ്രബന്ധത്തെയുംപററി ചിന്തിക്കാം.

തെങ്കൈലനാഥോദയം, നാരായണീയം, ചെല്ലൂർനാഥോദയം എന്ന മൂന്നു പ്രബന്ധങ്ങളുടെയും കർത്താവ് ഒരു കവിയാണെന്നും അദ്ദേഹത്തിന്റെ നാമം നീലകണ്ഠൻ എന്നാണെന്നും പണ്ഡിതന്മാർ ഐകകണ്ഠ്യേന തീർച്ചയാക്കിയിട്ടുണ്ട്. "വിദ്യാവല്ലഭ നീലകണ്ഠസുകവേ" എന്നു തുടങ്ങുന്ന, തെങ്കൈലനാഥോദയത്തിലെ പദ്യമാണ് അവരുടെ അഭിപ്രായത്തിനു മൂലമായി നില്ക്കുന്നതു്. നിഷേധിക്കാവുന്ന ഒന്നല്ല ഈ ലക്ഷ്യം. "സത്യം മറെറാന്നു

ചൊല്ലാം ഞാവര തവ കാല" എന്ന് ആരംഭിക്കുന്ന ചെല്ലൂരനാഥോദയത്തിലെ ശ്ലോകത്തിൽ തളിപ്പറമ്പിലെ ശതസോമന്റെ പ്രതിഷ്ഠയെ സ്മരിച്ചിരിക്കുന്നു. "പണ്ടു കൃതേ കില മാന്ധാതാവിനു രാജർഷിക്കൊരു ശാംഭവബിംബസ്ഥാപനകർമ്മം ലക്ഷ്മിഗ്രാമേ യോഗം വന്നു" എന്നു ലക്ഷ്മിഗ്രാമത്തിന്റെയും മാന്ധാതൃപ്രതിഷ്ഠയുടെയും സ്മരണ നാരായണീയംപ്രബന്ധത്തിലും ഉണ്ട്. പ്രസ്തുത കൃതികൾ മൂന്നിന്റെയും കർത്താവു് ഒരു കവി തന്നെയെന്നതിന്, ഈ ഭാഗങ്ങളെയും തെളിവായി ഗണിക്കാം. എന്നാൽ പ്രബന്ധത്രയകർത്താവായ നീലകണ്ഠകവിയെപ്പറ്റിയുള്ള വിവരങ്ങൾ അജ്ഞാതങ്ങളായിരിക്കുന്നതേയുള്ളൂ. ആ വിഷയത്തെക്കുറിച്ചു് ചിന്തിക്കുന്നതിനു മുൻപു, നീലകണ്ഠകൃതികൾക്കും ഇതരചമ്പൂപ്രബന്ധങ്ങൾക്കും തമ്മിൽ സിദ്ധമായിരിക്കുന്ന ബന്ധത്തിന്റെ സ്വഭാവം വെളിവാക്കുന്നതു് പ്രയോജനകരമായിരിക്കും എന്നു വിശ്വസിക്കുന്നു.

ചെല്ലൂരനാഥോദയംപ്രബന്ധത്തിലെ 32-39-51-52-58 മുതലായ ശ്ലോകങ്ങൾ ലഘുവായ പാഠഭേദത്തോടുകൂടിയും അല്ലാതെയും ഭാഷാരാമായണചമ്പുവിലും ഉണ്ട്. രാമായണചമ്പുവിൽ ദേവന്മാർ വിഷ്ണുവിനെയും, ചെല്ലൂരനാഥോദയത്തിൽ ശിവനെയും കണ്ടു സ്തുതിക്കുന്ന ഭാഗത്തിനും രാവണന്റെയും ശതസോമന്റെയും തപസ്സിനെ വർണ്ണിക്കുന്ന അംശത്തിനും പൂർണ്ണമായ ഛായൈക്യം കാണാം. ഒരു കൃതിയിലെ ശ്ലോകങ്ങൾ മറ്റൊന്നിൽ കടന്നുകൂടിയിരിക്കുന്നതു് അധികവും ഈ ഭാഗത്തിലാണ്. രാമായണചമ്പുവിൽ ശ്രീരാമന്റെയും

നാരായണീയത്തിൽ ശ്രീകൃഷ്ണന്റെയും രാജ്യഭരണത്തെ വൎണ്ണിക്കുന്ന ഭാഗങ്ങളും സാമ്യം വഹിക്കുന്നവയാകുന്നു.

മാനമകന്നു വസിച്ചീലൊരുവൻ
മാനകലാസ്യ ചതിച്ചീലൊരുവൻ
പരധനരാശി കവൎന്നീലൊരുവൻ
പരപരിവാദമിയന്നീലൊരുവൻ
വ്യാധിപിടിച്ചുകിടന്നീലൊരുവൻ
വ്യാജമിളക്കി നടന്നീലൊരുവൻ

എന്നു രാമായണചമ്പുവിലും (സീതാപരിത്യാഗം)

മാനമകന്നു വസിച്ചീലൊരുവൻ
മാനകലാസ്യ ചതിച്ചീലൊരുവൻ
മല്ലുനട്ടി നടന്നീലൊരുവൻ
പല്ലുകാട്ടിയിരന്നീലൊരുവൻ
ചോറുമുഴുത്തും ചെയ്തീലൊരുവൻ
ചോറും കള്ളു പറഞ്ഞീലൊരുവൻ

എന്നു നാരായണീയത്തിലും കാണുന്ന ഭാഗങ്ങളുടെ ഛായാസാമ്യം സുവ്യക്തമാകുന്നുവല്ലോ. 'മാനമകന്നു' ഇത്യാദി ചില പാദങ്ങൾ രണ്ടു കൃതികളിലും ഒന്നായിരിക്കുന്നു. "പാലാഴിത്തയ്യലാൾതൻ തിരുനയനകലാലോലലോലംബമാലാലീലാരംഗം" എന്നു് ആരംഭിക്കുന്ന ഭാരതചമ്പുവിലെ വന്ദനശ്ലോകംതന്നെ നാരായണീയത്തിന്റെ ആദിയിലും ഉണ്ടു്. തെങ്കൈലനാഥോദയം അഞ്ചാമത്തെ ഗദ്യത്തിൽ "കേചിദ്വന്യേ മഹാകുംഭിസിംഹങ്ങളെത്തങ്ങളെകയ്പിടിച്ചുതരസാടോപമന്യോന്യമെല്ലാം ഭയക്രോധഭാവങ്ങളെക്കണ്ടു പാരഞ്ചിരിച്ചും" എന്നു കാണുന്ന ഭാഗത്തിന്റെയും ഭാഷാഭാരതചമ്പുവിലെ "ഉദ്രി

കരാൻ കളങ്ങളെല്ലാവിപിടിച്ചപ്പോളിഴച്ചും" എന്നു തുടങ്ങുന്ന പദ്യത്തിന്റെയും ആശയം ഒന്നുതന്നെയായിരിക്കുന്നു. "അല്ലോരിടത്തു പാടതല്ലുന്ന കുതൂഹലസമുല്ലാസികല്യമലർമാലം" എന്നു് ആദിയായ ദണ്ഡകം രാമായണചമ്പുവിലും തെങ്കൈലനാഥോദയത്തിലും അഭേദമായി കാണുന്ന ഒന്നാണ്. "അനന്തരം മന്ദമന്ദം വിമലകുളുർനിലാവായ" എന്നു തുടങ്ങുന്ന ഒരു പദ്യം രാമായണചമ്പുവിലുണ്ട്. അതിന്റെ പൂർവ്വാർദ്ധം രാജരത്നാവലീയത്തിലെ ഒരു പദ്യത്തിലും പകർന്നിരിക്കുന്നു. തെങ്കൈലനാഥോദയത്തിൽ ഭഗവദ്രൂപത്തെ വർണ്ണിക്കുന്ന 38-മുതൽ 44 വരെയുള്ള പദ്യങ്ങളിൽ പലതും ഭാരതചമ്പുവിലും സ്ഥാനംപിടിച്ചിരിക്കുന്നു. ഉദാഹരണത്തിനു "വാസ്സാന്ത കൈശികകൾ" "ഭ്രൂലതികമമ്പോടണി" "ദേവീ ദേവന്ദി മുഖസ്മിതനി" ഇത്യാദി ശ്ലോകങ്ങളെ ഗ്രഹിക്കാം. നാരായണീയത്തിൽ ഭഗവദ്ദർശനാവസരത്തിൽ നാഗരികസ്ത്രീകൾക്കുണ്ടായ വിഭ്രമങ്ങളെ വർണ്ണിക്കുന്ന പദ്യങ്ങൾ കംസവധം പ്രബന്ധത്തിൽ അതേരൂപത്തിൽ കാണുന്നവയാണ്. "ബാലർ ബാലാദിമുഖ കമലാസഹായെ" എന്നു തുടങ്ങുന്ന പദ്യം രണ്ടിലും ഒന്നുപോലെതന്നെ. "കന്യാരത്നമിമം ബുജഗരോ" "പെട്ടെന്നു സംഭ്രമവശാൽ" ഇത്യാദിപദ്യങ്ങൾക്ക അല്പമായ പാഠവ്യത്യാസം ഉണ്ട്. ചെല്ലൂരനാഥോദയത്തിലെ "ഹരഹര ശിവശിവ" എന്നാരംഭിക്കുന്ന പ്രഥമഗദ്യം ഭാരതചമ്പുവിൽ ഉള്ളതാണെന്നു വ്യാഖ്യാനത്തിൽ ഞാൻ പറഞ്ഞിരിക്കുന്നതു് ഇവിടെ സ്മരിക്കേണ്ടതാകുന്നു. ചമ്പുക്കളുടെ അന്യോന്യബന്ധം കാണിക്കുവാൻ സ്വീകരിക്കാവുന്ന ദൃഷ്ടാന്തങ്ങൾ വേറെയും ഉണ്ട്. അവ വിസ്തരഭയത്താൽ ഇവിടെ ചേർക്കുന്നില്ല.

പ്രകൃതത്തിൽ ഉദാഹരണത്തിന് ഉദ്ധരിച്ച ഭാഗങ്ങ
ളിൽനിന്ന് ഒരു സംഗതി പ്രധാനവും പ്രത്യേകവും ആ
യി ഗ്രഹിക്കേണ്ടതുണ്ട്. അതു നീലകണ്ഠകവിയുടേതെ
ന്നു സമ്മതിക്കപ്പെട്ടിരിക്കുന്ന പ്രബന്ധത്രയത്തിനു, മററു
ചില ചമ്പുക്കളോടും വിശേഷേണ അവയിൽ രാമായണ
ഭാരതങ്ങളോടും ബന്ധം സിദ്ധിച്ചിരിക്കുന്നു എന്നതാകു
ന്നു. ഈ ബന്ധം അവിചാരിതമായി സംഭവിച്ചതെന്നോ
ഏതെങ്കിലും ഒരു കവിയുടെ "സ്വപ്നനിബന്ധനഹേതു"
ത്വംകൊണ്ടു വന്നു ചേർന്നതെന്നോ അല്ലെങ്കിൽ അന്യനാ
യ ഒരാൾ ഒരു കൃതിയിൽനിന്ന് ഏതാനും ഭാഗങ്ങൾ
മറെറാന്നിലേക്കു പകർത്തിയതുകൊണ്ടു സിദ്ധിച്ചതാണെ
ന്നോ വിശ്വസിക്കുന്നതിനു യാതൊരു നിവൃത്തിയുമില്ല.
അതുകൊണ്ട് ഇവയെല്ലാം ഏകകർത്തൃകങ്ങളായ കൃതിക
ളാകുന്നു എന്നുതന്നെ വിചാരിക്കണം.

രാമായണം, ഭാരതം എന്നീ പ്രബന്ധങ്ങളുടെ ക
ർത്താവ് പുനം നമ്പൂരിയാകുന്നു എന്ന അഭിപ്രായം പ
ണ്ഡിതന്മാർ സമ്മതിച്ചിട്ടുള്ളതാണല്ലോ. അപ്പോൾ
പുനവും നീലകണ്ഠനും ഒരാളാകാതെ ഈ ചമ്പുക്കൾ ഏ
കകർത്തൃകങ്ങളാകുവാൻ പാടില്ലാതെ വന്നുകൂടുന്നു. പുനം
എന്നതു ഇല്ലപ്പേരും നീലകണ്ഠൻ ആളിന്റെ പേരും
ആകുക എന്നതു് സംഭവിക്കാവുന്നതാണ്. ഇല്ലത്തിന്റെ
പേരുകൊണ്ടും ആളിന്റെ നാമംകൊണ്ടും (രണ്ടുവിധത്തി
ലും) പ്രസിദ്ധി നമ്പൂരിമാർക്ക് സാധാരണമായി ഉണ്ടാകാ
റുണ്ട്. അതുകൊണ്ടു നീലകണ്ഠനെയും പുനത്തെയും ഏ
കീകരിക്കുന്ന കാര്യത്തിൽ അവരുടെ നാമങ്ങൾ പ്രതിബ
ന്ധമായി നില്ക്കുന്നില്ലെന്നു നിശ്ചയിക്കാം. ഇനി ഇപ്ര

കാരം ചെയ്യുന്നതിന്നു മററു തടസ്സങ്ങൾ എന്തെല്ലാമെന്നും അവയ്ക്കു് എത്രയ്ക്കു ബലമുണ്ടെന്നും ആണു് ചിന്തിക്കുവാനുള്ളതു്.

പുനംനമ്പൂരി (കോഴിക്കോട്ടു) പ്രസിദ്ധമായ മാനവിക്രമസദസ്സിലെ അരക്കവിയായിരുന്നു എന്നും നീലകണ്ഠകവി കൊച്ചിമഹാരാജാവിന്റെ ആശ്രിതനായിരുന്നെന്നും സിദ്ധമാണു്. കോഴിക്കോടു കൊച്ചി എന്നീ രാജവംശങ്ങൾ പൂർവ്വകാലം മുതല്ക്കുതന്നെ അത്യന്തം വൈരത്തോടുകൂടിയാണു കഴിഞ്ഞുകൂടിയിട്ടുള്ളതു്. ഈ സ്ഥിതിക്കു സാമൂതിരിയുടെ സേവകനായിരുന്ന പുനം, കൊച്ചിമഹാരാജാവിന്റെ ആശ്രിതവർഗ്ഗത്തിൽ ഉൾപ്പെടുന്നതു സംഭാവ്യമല്ല. ഇതാണു പ്രധാനമായ ഒരു എതിരഭിപ്രായം. ഇതിന്നു പ്രഥമദൃഷ്ടിയിൽ ഉണ്ടെന്നു തോന്നുന്ന ന്യായത്തിന്നു സൂക്ഷ്മമായി ചിന്തിക്കുമ്പോൾ ബലം ഇല്ലെന്നു തെളിയും. പ്രസിദ്ധനും വിദ്വദഗ്രേസരനും പതിനെട്ടരക്കവികളുടെ നേതാവും ആയ സാമൂതിരിപ്പാടു പരമഗതിയെ പ്രാപിച്ചതോടുകൂടി അദ്ദേഹത്തിന്റെ ആശ്രിതന്മാരായ പണ്ഡിതന്മാർ, ആശ്രയവൃക്ഷം വീണ പക്ഷികളെപ്പോലെ യുക്തങ്ങളായ സ്ഥാനങ്ങൾ നോക്കി ഓരോ ദേശങ്ങളിൽ ചെന്നു ചേർന്നു എന്നും ആ കൂട്ടത്തിൽ പുനം കൊച്ചിയിൽ വന്നു് അവിടത്തെ മഹാരാജാവിനെ ആശ്രയിച്ചു എന്നും ഉള്ള സംഗതി സംഭവിക്കാവുന്നതാണു്. തൃപ്പാപ്പൂരിന്റെ ശത്രുവായ ചെമ്പകശ്ശേരി രാജാവിന്റെ ആശ്രിതനായിരുന്ന മഹാകവി കുഞ്ചൻനമ്പിയാർ, ആ രാജ്യം ആക്രമിക്കപ്പെട്ടതിന്നുശേഷം ശ്രീ വീരമാർത്താണ്ഡവർമ്മമഹാരാജാവിനെ സേവിച്ചു ജീവിതം നയിച്ചുവന്നു എന്നതു പ്രസി

ഝാമാകുന്നുവല്ലോ. രാജാക്കന്മാൎക്ക് അന്യോന്യം സിദ്ധമായിരിക്കുന്ന വിരോധം അവരുടെ സേവകന്മാരായ കവികളോടു—വിശേഷിച്ചു ബ്രാഹ്മണരോടു—സംഭവിക്കുന്നതു സാധാരണമല്ല.

സാമൂതിരിപ്പാടിന്റെ ചരമാനന്തരം, കൊല്ലം ഏഴാം ശതവൎഷത്തിന്റെ ഒടുവിൽ, അതായതു പുനത്തിന്റെ വാൎദ്ധക്യകാലത്താണ് അദ്ദേഹം കൊച്ചിമഹാരാജാവിനെ ആശ്രയിച്ചു ജീവിച്ചതെന്നു വിശ്വസിക്കണം. രാമായണം, ഭാരതം മുതലായവ പുനത്തിന്റെ പ്രൌഢമായ യൌവനദശയിലും ചെല്ലൂരനാഥോദയം തുടങ്ങിയവ വാൎദ്ധക്യകാലത്തും നിൎമ്മിതങ്ങളായ കൃതികളാണെന്നും ഊഹിക്കുവാൻ വഴിയുണ്ട്. പുനം കോലരാജാക്കന്മാരുടെ ആശ്രിതനായിരുന്നു എന്നതു വ്യക്തമാണ്. അവരിൽ ആരുടെ എങ്കിലും പ്രേരണകൊണ്ടായിരിക്കണം കോലരാജപ്രശംസാത്മകമായ ചെല്ലൂരനാഥോദയം രചിച്ചതെന്നും ഊഹം തോന്നുന്നു.

പുനം വടക്കെ മലയാളത്തുകാരനാകുന്നു. അദ്ദേഹത്തിന്റെ തറവാട് ഇപ്പോഴും ഉണ്ട്. (വടക്കൻ) കോട്ടയത്തു കൂത്തുപറമ്പിൽ അതു സ്ഥിതിചെയ്യുന്നു. വടക്കെ മലയാളത്തിൽ മാത്രം നടപ്പുള്ള പല വാക്കുകളും പുനത്തിന്റെ കൃതികളിൽ കാണുന്നുണ്ടെന്നുള്ളതു പ്രകൃതത്തിൽ വിസ്മരിക്കാവുന്നതല്ല. നീലകണ്ഠകവി മദ്ധ്യകേരളദേശക്കാരനാണെന്നു പറയപ്പെടുന്നു. ഈ അഭിപ്രായം സാധുവല്ല. വടക്കെ മലയാളത്തിൽ മാത്രം വ്യവഹരിക്കുന്ന ചില പദങ്ങൾ നാരായണീയാദിപ്രബന്ധങ്ങളിൽ ഉണ്ട്. 'ഗ്രന്ഥക്കെട്ടും കീയും നടയും' എന്ന നാരായണീയം

പ്രബന്ധത്തിൽ ഒരു സന്ദർഭത്തിൽ 'കീയും' എന്ന പദം പ്രയോഗിച്ചിരിക്കുന്നു. ഇതു വടക്കെ മലയാളത്തുകാരനാണ് കവിയെന്നു വെളിവാക്കുന്ന ഒരു പദപ്രയോഗമാകുന്നു. കിഴിയുക എന്ന പദം ഴൊപിച്ചു ലോപിച്ചു കീയുക, കീഞ്ഞു, കീയും എന്നിങ്ങനെ രൂപം കൈക്കൊള്ളുക ഉത്തരകേരളക്കാരുടെ വ്യവഹാരത്തിൽ സാധാരണമാകുന്നു. ഇപ്രകാരം വേറെയും ദൃഷ്ടാന്തങ്ങൾ കാണിപ്പാൻ കഴിയും.

അപ്രസിദ്ധമായ ഒരു ചെറിയ ദേശമാണ് കാഞ്ഞിരങ്ങോട്ട്. ആ ഗ്രാമത്തെയോ ക്ഷേത്രത്തെയോ സംബന്ധിച്ചു മലയാളികൾക്കു പൊതുവേ അറിവില്ല. ചെല്ലൂർനാഥോദയത്തിന്റെ അന്ത്യഭാഗത്തിൽ പ്രസ്തുതക്ഷേത്രത്തെപ്പററി വിവരിക്കുന്നുണ്ടല്ലോ. ഈ വസ്തുതയും നമ്മുടെ കവി, വടക്കെ മലയാളത്തുകാരനാകുന്നു എന്ന അഭിപ്രായത്തിനു ബലം വർദ്ധിപ്പിക്കുന്നു.

പുനത്തെയും നീലകണ്ഠകവിയെയും ഏകീകരിക്കുന്നതിന് ഇനി വേറെ ഒരു തടസ്സം ഉണ്ട്. അതു ബലം കൂടിയതാകുന്നു. കൊച്ചിരാജ്യം വാണിരുന്ന വീരകേരളവർമ്മമഹാരാജാവിന്റെ ആജ്ഞയനുസരിച്ചാണ് നീലകണ്ഠകവി തെങ്കൈലനാഥോദയം നിർമ്മിച്ചതെന്ന് അതിന്റെ പ്രാരംഭഭാഗത്തിൽ വിശദമായി പറയുന്നുണ്ട്. ഈ മഹാരാജാവ് ഒരു രാമവർമ്മാവിന്റെയും ഗോദവർമ്മാവിന്റെയും അനുഗാമിയാണ്. പ്രസ്തുതരാമവർമ്മാവിന്റെ കാലം കൊല്ലം ഏഴാം ശതവർഷമാകുന്നു എന്നും അതല്ല എട്ടാമത്തേതാണെന്നും, ഗവേഷകന്മാർ രണ്ടു വിധം അഭിപ്രായം പറയുന്നു. ഇവയിൽ ആദ്യത്തെ അ

ഭിപ്രായം സ്വീകരിക്കുന്നതായാൽ പുനത്തെയും നീലകണ്ഠനെയും അഭിന്നന്മാരാക്കുന്ന കാര്യത്തിൽ കാലസംബന്ധമായുണ്ടാകുന്ന തടസ്സത്തിനു പരിഹാരം സിദ്ധിക്കും.

പുനവും നീലകണ്ഠനും ഭിന്നകാലങ്ങളിൽ ജീവിച്ചിരുന്ന രണ്ടു കവികളാണെന്നു സ്ഥാപിക്കുന്ന ഏതു തെളിവിനെക്കാളും പ്രാബല്യം, അവരുടെ വൈയക്ത്യത്തെ വെളിവാക്കുന്നതിനു പദ്യങ്ങളുടെ അന്യോന്യബന്ധസ്വഭാവത്തിന് ഉണ്ട്. എങ്കിലും ഈ വിഷയത്തെപ്പററി ദൃഢമായ ഒരു അഭിപ്രായം ഇവിടെ ഞാൻ പറയുന്നില്ല. പണ്ഡിതന്മാരായ ഗവേഷകന്മാർ ഈ കാര്യത്തെപ്പററി ഗാഢമായി ചിന്തിച്ചുകൊള്ളുമെന്നുള്ള എൻെറ ആഗ്രഹത്തെ പ്രകൃതത്തിൽ പ്രകാശിപ്പിക്കുകയേ ചെയ്യുന്നുള്ളു.

ചെല്ലൂർനാഥോദയം പ്രബന്ധത്തിൽ 123 പദ്യങ്ങളും ഒരു ദണ്ഡകവും രണ്ടു ഭാഷാഗദ്യങ്ങളും രണ്ടു സംസ്കൃതഗദ്യങ്ങളും ഉണ്ട്. ശ്ലോകങ്ങളിൽ പലതും ശുദ്ധസംസ്കൃതമാകുന്നു. 'ഏററം കളോദാരമണിപ്രവാളം' എന്നു കൈലനാഥോദയത്തിൽ കവി പറഞ്ഞിരിക്കുന്നതു തന്നെയാണ് പ്രസ്തുതകൃതിയുടെ സ്വഭാവം. പ്രൗഢിയും ഗാംഭീര്യവും തികഞ്ഞ മണിപ്രവാളത്തിൻെറ ചൈതന്യം ചെല്ലൂർനാഥോദയത്തിൽ ആപാദചൂഡം പരിലസിക്കുന്നതായി സഹൃദയന്മാർക്ക് അനുഭവപ്പെടും. ഇക്കാര്യത്തിൽ രാമായണാദിപ്രബന്ധങ്ങളിൽ ഏതിൻെറയും സാമീപ്യവും ചിലപ്പോൾ സാദൃശ്യവും ചെല്ലൂർനാഥോദയത്തിനു കല്പിക്കുന്നതിൽ പിശകില്ല.

നാടിമുതൽ മുടിവരെ ഭക്തിരസംകൊണ്ട് അഭിഷിക്തമായ ഒരു പ്രബന്ധമാകുന്നു ശൈലാബ്ജനാഥോദയം. ശ്രീപരമേശ്വരന്റെ വാസസ്ഥാനമായ കൈലാസപർവ്വതത്തിന്റെ വർണ്ണനത്തോടുകൂടി ഗ്രന്ഥം ആരംഭിക്കുന്നു. ശതസോമന്റെ തപസ്സ്, ഭഗവദ്ദർശനം, പ്രതിഷ്ഠ, ക്ഷേത്രവർണ്ണനം മുതലായവ ഭക്തിവൈഭവം കളിയാടുന്ന ചില ഭാഗങ്ങളാകുന്നു. ഈ ഗുണത്തിന്റെ ഉൽക്കർഷംകൊണ്ടു നാരായണീയം, ഹേമശൈലനാഥോദയം, രാമായണം, ഭാരതം മുതലായ പ്രബന്ധങ്ങളെപ്പോലെ ശൈലാബ്ജനാഥോദയവും ഭക്തജനങ്ങളെ അത്യന്തം രസിപ്പിക്കുന്ന ഒന്നാകുന്നു എന്ന് അഭിപ്രായപ്പെടാം. ഭക്ത്യാധിക്യമായിരിക്കണം ഈ ഗ്രന്ഥം നിർമ്മിക്കുവാൻ കവിയെ പ്രേരിപ്പിച്ചതെന്നും ഊഹിക്കാം.

ചമ്പൂപ്രബന്ധസാധാരണങ്ങളും അന്യാദൃശങ്ങളും ആയ ഗുണങ്ങൾ ശൈലാബ്ജനാഥോദയത്തിലും യാതൊരു ലോപവും കൂടാതെ പരിശോഭിക്കുന്നുണ്ട്. അത്യന്തം ആസ്വാദ്യങ്ങളായ രണ്ടു ഭാഗങ്ങൾ ഇവിടെ പ്രത്യേകം സ്മരിക്കേണ്ടിയിരിക്കുന്നു. "കാണപ്പെട്ടു സമക്ഷം തന്നെ വടിവെഴും തേജസ്സസ്സൂര്യ ശൈല്യേ" ഇത്യാദി പദ്യം പ്രൌഢമായ മണിപ്രവാളശൈലികൊണ്ടു ശ്ലാഘനീയമായ ഒന്നാണ്. ഈ ശ്ലോകത്തിന്റെ ഉത്തരാർദ്ധം വിശേഷിച്ചു ഭാവപുഷ്ടമായിരിക്കുന്നു എന്നു കാണേണ്ടതാകുന്നു. "മനസി കിമപി......കരുണം" എന്ന ഭാഗം ഭക്തന്മാരോടു ഭഗവാനു മനസ്സിലുള്ള അനിയന്ത്രിതമായ കാരുണ്യാതിരേകത്തെ സരസമായി വ്യഞ്ജിപ്പിക്കുന്നുണ്ട്. "കഷ്ടം മഹീകമലിനീം" എന്നും "ശ്രീകണ്ഠൻതൻ കൃപാവാരി

ഭി:" എന്നും ആരംഭിക്കുന്ന ശ്ലോകങ്ങളിലെ രൂപകപ്രയോഗചാതുൎയ്യവും സഹൃദയന്മാരുടെ ശ്ലാഘയെ അൎഹിക്കുന്നു. "അഥ നരപതിമൂൎത്തിസാൎദ്ധമേതേ" എന്നും "തരള വിമലസ്ഥൂലസ്ഥാപല" എന്നും തുടങ്ങുന്ന സംസ്കൃതഗദ്യങ്ങളെ കവിയുടെ ഉജ്ജ്വലമായ പാണ്ഡിത്യത്തിനു ദൃഷ്ടാന്തമായി സ്വീകരിക്കാം. രാമായണാദിചമ്പുക്കളിലെ ഏറ്റവും സംസ്കൃതഗദ്യത്തോടും കിടനില്ക്കുന്നവയാണു് ചെല്ലൂർനാഥോദയത്തിലെ പ്രസ്തുതഭാഗങ്ങളും.

ദേവിയുടെ കോപത്തെ വൎണ്ണിക്കുന്നതും "തന്റെ പതി മലത്തുൾതാൻ" എന്നു് ആരംഭിക്കുന്നതുമായ ഗദ്യത്തെ സവിശേഷം പ്രശംസിക്കാതെ നിവൃത്തിയില്ല. കളിച്ചുകൊണ്ടിരുന്ന ദേവി കുപിതയായി രത്നസമീപത്തിലേയ്ക്കു ചെല്ലുന്ന യാത്രയെ വൎണ്ണിക്കുന്നതിൽ കവി അസാധാരണമായ ഭാവനാവൈഭവം പ്രദൎശിപ്പിച്ചിട്ടുണ്ടു്. "കോപാതിഭാരേണ നേതേ സംഭ്രമിതവ്യത്തിതസ്ഥാനവേലാവധി"യിങ്കൽ "നാലുമൂന്നിങ്ങു ശേഷിച്ചു പാദേ കിടക്കും പുരാണപ്രസൂനാഞ്ചിത"വും "ചാലെ മെത്തുന്ന തൈലസൽകോമളസൌരഭ്യലുബ്ധദ്വിരേഫാളിസാന്ദ്ര"വും "വാരിബിന്ദുക്കളിററിററു വീഴു"ന്നതുമായ 'ചാർക്കുന്തൽ' "മെല്ലപ്പറന്നകന്നലെ ചെന്നു' 'പയോദ്രോണികാസാന്ദ്രമല്പേതരമൊന്നിച്ചു ഫാലാന്തരേ പാറിവീഴുന്ന നീലാളകച്ചാർത്തു' കൊണ്ടും "വിലാസേന മൂന്നാന്നു ശേഷിച്ചു കാണപ്പെടും മൃഗമദകസ്തൂരികാചിത്രകം" കൊണ്ടും "കോടിക്കലത്തൊരു വില്ലിനെക്കോടിതെല്ലു"കൊണ്ടും 'അത്യന്തഭീഷണാകാര'യായ ദേവിയുടെ രൂപം, വായനക്കാരുടെ മനസ്സിൽനിന്നു് ഒരുകാലത്തും മാഞ്ഞുപോകുന്നതല്ല. ഇത്ര ചാതുൎയ്യത്തോ

ടുകൂടി മനോധർമ്മം ഉപയോഗിച്ചു് ഒരു നായികയുടെ കോപത്തെ വേറെ കവികളം വർണ്ണിച്ചു ഫലിപ്പിച്ചിട്ടുണ്ടോ എന്നു സംശയമാണു്. ഈ ഭാഗം അത്രയ്ക്കു് ആസ്വാദ്യമായിരിക്കുന്നു. ഇപ്രകാരം ശ്ലോകം മൂന്നും ശമിപ്പിക്കത്തക്ക വിധം കോപോദ്വേഗത്തോടുകൂടി പുറപ്പെട്ട ദേവി "സാക്ഷാൽ ത്രൈലോക്യനാഥപ്രണയിനി! ഗിരിരാജാത്മജേ! കൈതൊഴുന്നേൻ" ഇത്യാദി രാജാവിന്റെ ഭക്തിപൂർണ്ണമായ സ്തോത്രം കേട്ടു ഉടനെതന്നെ "കണ്ണിലെത്തുംഗമല്ലോ താനേ ബാഷ്പാൽ പോയൊരാ കലുഷതമസ്സോടു"യായി "ഉല്ലൽകാരുണ്യപാരാകരനിരകളിലാറാടി മുങ്ങിക്കളിക്കും ചിത്തേ റള്ളും പ്രസാദശ്രീ"യെ വഹിക്കുന്നു. ഭർത്താവായ ശിവന്റെ അനുനയോക്തികൊണ്ടു ശാന്തയാകാത്ത ദേവി ഭക്തശിരോമണിയായ ശതമഖന്റെ വാക്കു കേട്ടു് അതിവേഗം പ്രസന്നയാകുകയാണല്ലോ ചെയ്യുന്നതു്. ഇവിടെ മലപോലെ വന്ന ദേവിയുടെ കോപം മഞ്ഞുപോലെ പോയി എന്നു കാണാം. ദേവിയുടെ അതിരില്ലാത്ത ഭക്തജനവാത്സല്യത്തെ, "കണ്ണിലെ.....യൊത്ത" "ഉല്ലൽ.........ചിത്തേ" എന്നിങ്ങനെ അല്പം ചില പദങ്ങളെക്കൊണ്ടു കവി വെളിവാക്കിയിരിക്കുന്നതു രസകരമായിട്ടുണ്ടു്. പിന്നീടു "ഭർത്തോഃ കലഹമേവ പരിണാമമനകിയാഃ" എന്ന ലോകസ്വഭാവം അനുസരിച്ചു ദേവി ഭർത്താവിനോടു "വൻപ്രസാദം കൊല്ലു" ന്നു. ഇങ്ങനെ ഇടയിൽ അമംഗളമായി കടന്നുകൂടിയ ഒരു രംഗം പിന്നീടു് അത്യന്തം ശുഭമായി പര്യവസാനിക്കുന്നു.

കവിക്കു യോഗം, തന്ത്രം മുതലായ ശാസ്ത്രങ്ങളിൽ ഉള്ള പരിചയത്തെയും വൈദഗ്ധ്യത്തെയും പ്രകാശിപ്പി

ക്കുന്ന പല ഭാഗങ്ങളും ചെല്ലൂർനാഥോദയത്തിലുണ്ട്. ശതസോമതപോവർണ്ണനം കവിയുടെ യോഗശാസ്ത്രജ്ഞതയെ വിശദമാക്കുന്നു. ഏതാദൃശഭാഗങ്ങളിൽ നിന്നു വിവിധശാസ്ത്രജ്ഞനാണു നമ്മുടെ ഗ്രന്ഥകാരൻ എന്നു വെളിപ്പെടും.

സാഹിത്യകുശലൻ ശ്രീമാൻ ടി. കെ. കൃഷ്ണമേനോൻ അവർകൾ ബി. ഏ. വ്യാഖ്യാനാർത്ഥം എന്നെ ഏല്പിച്ചതും ഒടുവിൽ "ചെല്ലൂർനാഥോദയം പ്രബന്ധം. നങ്ങിവായ. 'കരകൃതമപരാധം ക്ഷന്തുമർഹന്തി സന്തഃ' ഇതുമെന്യേ. വീരകേരളതമ്പുരാൻ പണ്ടാരവക ഗ്രന്ഥം, മുന്നു എഴുതിയതു്" എന്നു എഴുതിയിരിക്കുന്നതും ആയ ചെല്ലൂർനാഥോദയത്തിന്റെ ഒരു കയ്യെഴുത്തുപുസ്തകമാണ് എന്റെ വ്യാഖ്യാനത്തിന് ആശ്രയം. 'കരകൃതമപരാധ'വും 'പാഠവൈകല്യ'വും ധാരാളമുണ്ടായിരുന്ന ആ പുസ്തകത്തിൽ ചില അംശങ്ങൾ അപൂർണ്ണങ്ങളുമായിരുന്നു. എന്നാൽ പിന്നീടു കമ്മിററിക്കാര്യാലയത്തിൽ സൂക്ഷിച്ചുവച്ചിരിക്കുന്ന ഒരു താളിയോലഗ്രന്ഥവുമായി ഒത്തുനോക്കി അപപാഠാദിദോഷങ്ങളെ പരിഹരിച്ചിട്ടുണ്ട്.

വ്യാഖ്യാനത്തിൽ മൂലത്തിന്റെ അർത്ഥം അന്വയക്രമത്തിനു പ്രതിപാദിക്കുന്നതിനും, അസാധാരണങ്ങളായ ഗുണങ്ങളേയും ദോഷങ്ങളേയും പ്രത്യേകം എടുത്തു കാണിക്കുന്നതിനും, അത്യാവശ്യം എന്നു തോന്നിയ സന്ദർഭങ്ങളിൽ ഗ്രന്ഥാന്തരങ്ങളിൽനിന്നു യുക്തങ്ങളായ ഭാഗങ്ങൾ ഉദ്ധരിച്ചു മൂലത്തിന്റെ ആശയം സുഗമമാക്കുന്നതിനും, പദപ്രയോജനം ചിന്തിക്കുന്നതിനും, നിഗൂഢഭാവങ്ങളും സാരാംശങ്ങളും പ്രകാശിപ്പിക്കുന്നതിനും ഞാൻ

സശ്രമം ശ്രമിച്ചിട്ടുണ്ട്. സർവ്വോപരി വ്യാഖ്യാനം 'നാതി സംക്ഷേപവിസ്തര'മായിരിക്കണമെന്ന വിചാരവും എനിക്കുള്ളതാകുന്നു. എന്റെ ശ്രമം എത്രത്തോളം ഫലവത്തായിട്ടുണ്ടെന്നു നിശ്ചയിക്കേണ്ട ഭാരം മാന്യവായനക്കാർക്കാകയാൽ എനിക്കു് അതിനെപ്പററി ഒന്നും തന്നെ പറയേണ്ടതായിട്ടില്ല.

ഖ്യാതമായ പെരുഞ്ചെല്ലൂർ ക്ഷേത്രത്തിന്റെ പൌരാണികമാഹാത്മ്യത്തെ പ്രതിബിംബിപ്പിക്കുന്നതും, ഭാഷാപ്രബന്ധങ്ങളുടെ സമുദായത്തിൽ പ്രശംസനീയമായ സ്ഥാനത്തിനു് അവകാശം സിദ്ധിച്ചിരിക്കുന്നതുമായ ചെല്ലൂർനാഥോദയത്തിന്റെ ഈ പ്രസിദ്ധീകരണം അതിനെ സംബന്ധിച്ചിടത്തോളവും ഒരു നൂതനലാഭമായി കരുതാവുന്നതാകുന്നു. അതിനിടവരുത്തിയ കമ്മിററി മെമ്പർമാരുടെ ശോഭനതാഭിനന്ദനത്തിനു പാത്രമായിരിക്കുന്നു എന്നു മുഖമായി അഭിപ്രായപ്പെടാം. ഈ ഗ്രന്ഥത്തിനു വ്യാഖ്യാനം നിർമ്മിക്കുവാൻ പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്ത കമ്മിററിയോടു് എനിക്കുള്ള അഗാധമായ കൃതജ്ഞതയെയും ഇവിടെ പ്രകാശിപ്പിച്ചുകൊള്ളുന്നു.

എന്നു്,

വൈക്കം
115 മീനം 17.

വടക്കുംകൂർ രാജരാജവർമ്മ ഇളയരാജാ.

# ചെല്ലൂർനാഥോദയം

## പ്രബന്ധം.

---

തരുണീപങ്കജിന്യാം നളിനമലർ മുക-
ർന്നും നവ്യന്തേൻ നുകർന്നും
ചിത്താനന്ദം കലർന്നും കളിതടവി മദി-
ക്കും മഹാരാജഹംസം
ഭക്തന്മാരാം പ്രകാരം ദിനമനു വിളയാ-
ടുന്ന കാരുണ്യലക്ഷ്മീ-
നിത്യസ്ഥാനം തൊഴുന്നേനതിലെഴുകിന ചെ-
ല്ലൂരധീശം ഗിരീശം. ൧

ആദ്യമായി ഗ്രന്ഥകർത്താവു സ്വചികീർഷിതമായ ഗ്രന്ഥത്തിന്റെ നിർവ്വിഘ്നപരിസമാപ്തിക്കായിക്കൊണ്ട് 'ആശീർന്നമസ്ക്രിയാവസ്തുനിർദ്ദേശോ വാപി തന്മുഖം' എന്ന ശിഷ്ടാചാരത്തെ അനുസരിച്ചു വസ്തുനിർദ്ദേശരൂപമായി ചെല്ലൂർഗ്രാമപരദേവതയായ ശ്രീപരമേശ്വരനെ വന്ദിക്കുന്നു.

ഞാൻ ഗിരീശം=ശിവനെ. 'ഗിരീശോ ഗിരിശോമൃഡഃ' എന്ന് അമരം. തൊഴുന്നേൻ = ഭക്തിയോടുകൂടി വന്ദിക്കുന്നു. മഹാരാജഹംസം നിത്യസ്ഥാനം ചെല്ലൂരധീശം എന്നീപദങ്ങൾ ശിവന്റെ വിശേഷണങ്ങൾ. തരുണീ..........മദിക്കും എന്ന പദം മഹാരാജഹംസത്തിന്റെ വിശേഷണം. തരുണീ=ശ്രീപാർവ്വതിയാകുന്ന, പങ്കജിന്യാം = താമരപ്പൊയ്കയിൽ, നളിനമലർ = താമരപ്പൂവ്, മുകർന്നും= ചുംബിച്ചും, നവ്യന്തേൻ=നിർമ്മലമായ തേൻ, നുകർന്നും=ആസ്വദിച്ചും, ചിത്താനന്ദം=മനസ്സിൽ സന്തോഷം, കലർന്നും=കൂടിച്ചേർന്നും, കളിതടവി=കളിച്ചുകൊണ്ട്, മദിക്കും=മദത്തെ പ്രാപിക്കുന്നവനായ, മഹാരാജ

ഹംസം=മഹാനായിരിക്കുന്ന രാജഹംസം=ഹംസശ്രേഷ്ഠനായും, ഭക്ത… ………വിളയാടുന്ന=ഭക്തന്മാർ ദിവസന്തോറും കഴിയുന്നതുപോലെ ലീലചെയ്യുന്ന, കാരുണ്യ……………സ്ഥാനം=ആശ്രയമായുള്ള എന്നും നാശമില്ലാതെ പരിലസിക്കുന്ന സ്ഥാനമായും, ഉമപ്പെട്ടകിന……………വലിപ്പം=ഏറ്റവും ഭക്തിയുള്ള ചെല്ലൂരഗ്രാമത്തിന്റെ പരദേവതയായും ഇരിക്കുന്ന ശിവനെ എന്നർത്ഥം. അലങ്കാരം രൂപകം. വൃത്തം സ്രഗ്ദ്ധര. 'വിഷയ്യഭേദതാദ്രൂപ്യരഞ്ജനം വിഷയസ്യ യൽ രൂപകം തൽ' എന്നു രൂപകത്തിനും, 'ത്ര്യയണ ത്രിമുനിയതിയുതാ സ്രഗ്ദ്ധരാ കീർത്തിതേയം' എന്നു സ്രഗ്ദ്ധരയ്ക്കും ലക്ഷണം.

ദേവീപര്യായമായ 'ഇന്ദ്രാണീ'പദംകൊണ്ടു ഗ്രന്ഥം ആരംഭിച്ചിരിക്കുന്നതു മംഗളസിദ്ധിക്കുവേണ്ടിയാകുന്നു.

> 'ദേവതാവാചകാശ്ശബ്ദാ യേ ച ഭദ്രാദിവാചകാഃ
> തേ സർവ്വേ നൈവ നിന്ദ്യാസ്യുർല്ലിപിതോ ഗണതോഽപി വാ.'

എന്ന ശാസ്ത്രം അങ്ങനെ ചെയ്യുന്നതിന്റെ പ്രാധാന്യം വെളിപ്പെടുത്തുന്നു. 'ശ്രിയഃ പതിഃ ശ്രീമതി ശാസിതും ജഗത്' ഇത്യാദി പദ്യത്തിൽ ശ്രീപദപ്രയോഗംകൊണ്ടു മാഘവും 'ശ്രിയഃ കുരൂണാമധിപസ്യ' എന്നു തുടങ്ങി കിരാതാർജ്ജുനീയവും ആരംഭിച്ചിരിക്കുന്നതു നോക്കുക. ചെല്ലൂരനാഥനായ ശിവനു മഹാരാജാവു് എന്നു ഒരു പേർ കൂടിയുണ്ടു്. അതിനെക്കൂടി സൂചിപ്പിക്കുന്നതിനാണു് 'മഹാരാജ' എന്ന പദം പ്രയോഗിച്ചിരിക്കുന്നതു്.

ഇക്കാണാകുന്ന പ്രാസാദം കനമിയലിന ദൈ-
വാനുകൂല്യം വരുന്നോ-
ളുൾക്കാമ്പിനുള്ള കാംക്ഷാസരണികൾ സ്വയമേ
തോഴ! സാധിക്കുമല്ലോ
മുഖ്യേ ചെല്ലൂരമരും ധാമനി ഹരകൃപയാ
ദൈവബിംബപ്രതിഷ്ഠാ-
സൽക്കർമ്മം പണ്ടു സൂര്യാന്വയമണി ഭരതസോ-
മന്നു കൈവന്നപോലെ. ൨

4

ലോകാനാം നാഥനാകാംക്ഷയൊടണിമുഖവും
പാർത്തു മെയ്യിൽ പുണർന്ന–
ങ്ങേകാന്തേ വാണിരുന്നു പുരരിപു ഭഗവാൻ
പൂർണ്ണകാരുണ്യധാമാ. ൨

ലോകാനാം നാഥൻ—ലോകങ്ങൾക്കെല്ലാം ഈശ്വരനായും, 'ലോകാനാമേകനാഥം പാരത്തിൽ വിളങ്ങും ജനാനാം' എന്ന രാമായണം ചമ്പുവിൽ പ്രയോഗിച്ചിരിക്കുന്നതു നോക്കുക. പൂർണ്ണകാരുണ്യധാമാ—പരിപൂർണ്ണമായ ദയക്ക് ഇരിപ്പിടമായും, പുരരിപു=അസുരന്മാരായ പുരന്മാരെ ഹനിപ്പിച്ചവനായും, ഭഗവാൻ ഐശ്വര്യസിദ്ധിയോടുകൂടിയവനായും, ഭഗങ്ങളോടുകൂടിയവൻ ഭഗവാൻ. 'തദസ്യാസ്ത്യസ്മിന്നിതി മതുപ്' എന്ന പാണിനിസൂത്രം.

"മാഹാത്മ്യസ്യ സമഗ്രസ്യ വീര്യസ്യ യശസഃ ശ്രിയഃ
കാമസ്യാഥ പ്രയത്നസ്യ ഷണ്ണാം ഭഗ ഇതി ശ്രുതിഃ"

എന്ന ഭഗപദത്തിന്റെ അർത്ഥം.

"ഐശ്വര്യം ശങ്കരാദീശ്വരവിനിയമനം
വിശ്വതേജോഹരാണാം
തേജസ്സംഹാരി വീര്യം വിമലമപി യശോ
നിസ്പൃഹൈശ്ചോപഗീതം
അംഗാസംഗാ സദാ ശ്രീരഖിലവിദസി ന
ക്വാപി തേ സംഗവാർത്താ
തദ്വാതാഗാരവാസിൻ മുരഹര ഭഗവ–
ച്ഛബ്ദമുഖ്യാശ്രയോസി"

എന്ന നാരായണീയപദ്യവും ഇവിടെ സ്മരിക്കുന്നതു യുക്തമായിരിക്കും. ഭഗവച്ഛബ്ദസിദ്ധിക്കാവശ്യമായ യോഗ്യതകളെല്ലാം പരമശിവനും ഉണ്ടെന്ന 'ഭഗവാൻ' എന്ന പദം ദ്യോതിപ്പിക്കുന്നു. ശ്രീകൈലാസ..........ങ്ങളിൽ എന്ന ഭാഗം ശ്രീപരമേശ്വരന്റെ ഐശ്വര്യത്തെയും ലോകാനാംനാഥൻ എന്ന പദങ്ങൾ 'ഐശ്വര്യം..........നിയമനം' എന്ന അർത്ഥത്തെയും പുരരിപുപദം 'വിശ്വതേ.........വീര്യം' എന്ന അർത്ഥത്തെയും ധ്വനിപ്പിക്കുന്നു. 'അംഗാസംഗാസദാശ്രീ' എന്ന ഭാഗത്തിന്റെ അർത്ഥം 'മെയ്യി...... .. ... പുണർന്ന്' എന്ന ഭാഗത്തിൽ ധ്വനിപ്പിച്ചിരിക്കുന്നു. ഇ

പ്രകാരം 'ഐശ്വര്യം' ഇത്യാദി നാരായണീയപദ്യത്തിന്റെ അൎത്ഥം തന്നെ ഈ ശ്ലോകത്തിൽ കവി പ്രതിപാദിച്ചിരിക്കുന്നുവെന്നു സൂചിക്കേണ്ടതാകുന്നു.

സാനന്ദം കേളിലോലം പ്രമഥപരിവൃഢ-
ശ്രേണിയും ഭക്തിഭാജാം
നാനാമംഗല്യഗീതസ്തുതികളുമിളകും
വാദ്യനിൎഘോഷവാദ്ധ്യം
മാനഞ്ചിന്നും കുമാരദ്വിപമുഖചരിത-
പ്രൌഢിയും നന്ദികേശൻ
താനും അമ്മാ! വൃഷക്കൂററനുമൃഷിപടലീ-
സേവയും വാഴ്ത്തുവല്ലേൻ. ൪

സാനന്ദം .........ശ്രേണിയും = സന്തോഷത്തോടുകൂടി ഓരോ കളികളിൽ ഏൎപ്പെട്ടിരിക്കുന്ന പ്രമഥപരിവൃഢന്മാരുടെ കൂട്ടവും, പ്രമഥപരിവൃഢന്മാർ=പ്രമഥന്മാരിൽ ശ്രേഷ്ഠന്മാർ. പ്രമഥന്മാർ—ശിവന്റെ പാൎശ്വവൎത്തികളായ നന്ദികേശ്വരാദികളത്രേ. 'പ്രമഥാസ്സ്യുഃ പാരിഷദാഃ' എന്നു അമരം. "അസുരാൻ പ്രമഥ്നന്തീതി പ്രമഥാഃ" എന്നു ടീകാസൎവ്വസ്വം. അസുരന്മാരെ പ്രമഥിക്കുന്നവർ പ്രമഥന്മാർ. ഭക്തിഭാജാം=ഭക്തിയോടുകൂടിയവർ, ഭക്തന്മാർ ആയ ജനങ്ങളുടെ നാനാ.........കളും=പല പ്രകാരത്തിലുള്ള ഈശ്വരസ്തോത്രങ്ങളും, ഇളകും=ഇളകുന്ന സ്ഥാനങ്ങളിൽനിന്നു ഇളകി അടിച്ചു കൊണ്ടിരിക്കുന്നതായ പടഹാദി വാദ്യങ്ങളുടെ ശബ്ദഘോഷത്തിന്റെ വാദ്ധ്യം=ഉച്ചതയും, മാനഞ്ചിന്നും=ബുദ്ധിമാനം പോക്കുന്ന, കുമാര.... ....പ്രൌഢിയും=സുബ്രഹ്മണ്യന്റെയും ഗണപതിയുടെയും വിവിധങ്ങളായ പ്രവൃത്തികളുടെ ഉൽക്കൎഷവും, നന്ദികേശൻതാനും=നന്ദികേശനും, വൃഷക്കൂററനും=ശിവവാഹനമായ വലിയ കാളയും, ഋഷി.........സേവയും=നാരദാദിമഹൎഷിമാരുടെ ഈശ്വരോപാസനവും കൈലാസപൎവ്വതത്തിങ്കൽ വൎത്തിക്കുന്നു എന്നൎത്ഥം. അമ്മാ!—ആശ്ചര്യദ്യോതകമായ പദം. ഭാഷാപ്രയോഗങ്ങളിൽ സാധാരണയായി പ്രയോഗിച്ചുകാണുന്ന ഒന്നാണു പ്രസ്തുതപദം. വാഴ്ത്തുവല്ലേൻ=ഇവിടെപ്പറഞ്ഞ വിശേഷങ്ങളെല്ലാം വൎണ്ണിക്കുന്നതിന് എനിക്കു വാക്‌സാമൎത്ഥ്യമില്ല എന്നു സാരം. പൂൎവ്വശ്ലോകത്തിൽ ശിവന്റെ

യും ശ്രീപാൎവ്വതിയുടെയും സ്ഥിതിയെ പ്രതിപാദിച്ചു. ഈ പദ്യത്തിൽ ശിവപാൎവ്വതിമാരായ ഭൂതാദികളുടെയും മററും അധിവാസത്തെ വൎണ്ണിച്ചിരിക്കുന്നു എന്നു കാണേണ്ടതാകുന്നു.

ഗദ്യം — ഹരഹര ശിവശിവ പുകഴ്‌വാൻ പണിപണി. മേലേമേലേ ചതുരതരകാലും കൈലാസാദ്രിമഹത്വമോരോന്നേ. വെള്ളവെള്ള വിലസിന കാന്തിപരമ്പരകൊണ്ടു ജഗത്രിതയത്തെ വെളുപ്പിച്ചൊളിപ്പിച്ചീടുന്നതിതങ്ങിന ശൃംഗശതങ്ങളിലെങ്ങുമിതന്നടനിന്ദ്രിയതുരഗാൾ നിട്ടതമടക്കിപ്പുതിയ സമാധിയുറച്ചു തപസ്ഥിതിചെയ്തുകേവലപൂൎണ്ണചിദാനന്ദമയം നിത്യനിരഞ്ജനനിൎമ്മലസാരം ബ്രഹ്മസനാതനമുള്ളിലുപാസിച്ചുത്തമംഗിണിതട്ടവിലിറങ്ങപ്പരമാനന്ദമിയന്നു വസിക്കും മുനിജനനിവഹം കണ്ടാലും ഭോഗേ. താവിന ഭംഗ്യാ താഴ്വരതന്നിലുദാരലതാമണ്ഡനങ്ങളിലോരോ വിദ്യാധരിമാർ നിജനിജകാന്തന്മാരൊടു കൂടിക്കാമവിനോദകലാകൌശലവും പ്രേമരസേന വളൎത്തുവളൎത്തങ്ങിടയിടെ മെല്ലെ വല്ലകി വായിച്ചുശിവശിവചരിതോൽക്കരഗീതം പാടുന്നതു കേട്ടോടിയണഞ്ഞെച്ചുവിയും കൂപ്പിച്ചുൾക്കനസ്സും ഇണകളെയുമൊന്നു മറന്നാനന്ദസുധാരസപരമാസ്വാദാവിലിതങ്ങും മൃഗകുലമഖിലം നിശ്ചലതയാ നില്ക്കുമ്പോഴും ത്രിഭുവനജനനീകൃതിമപുത്രകവരിണകിശോരകസങ്കരശങ്കാമകരെ തടവിപ്പവഴികളെവൻ പേടിച്ചധികം വിധുരതയോടു നടന്നീടും ചില ശബരസമൂഹം കണ്ടാലും ഭോഗേ. വൻപുലികളും നായാടികളും നായ്ക്കൂട്ടവുമായ് നിലവിളി നിവിരെ നടത്തി നികാമം പ്രകടിതരണം വില്ലു കലച്ചുടനമ്പുമെടുത്തക്കതിരപ്പുറമേ പൊതമാറീടും ഭൂതാധിപചരഗണയാ കളകളരീതി ചെവിക്കൊണ്ടുഴൽപെട്ടീടും മൃഗകുലധാവന

റിച്ചുന്ന മരാളകദംബം മന്ദരമധുരവിലാസഗതിക്രമ
ഖിലമേശബരിയോടു ചെറുതു പഠിപ്പാനെന്നാകണമക്കേ വി
സ്മയനിഭൃതവിലോചനമങ്ങു നോക്കിയിരുന്നും കാൽക്കലി
ടന്നും പെരിയ വിനോദം പറവാൻ വല്ലേൻ. കണ്ഡൂല
തയാ ഗണ്ഡതലേന പിചണ്ഡിലനല്ലോ ഗണപതിഭഗ
വാൻ കഠിനത്വമതിൽ ത്താലുരപാളികടന്നാർത്ത സവിലകളും
ബഹിരാജിതമാരിടം. പ്രതിദിശമേററം മാരററാലികൊ
ള്ളും മഹിതകുമാരധനുർജ്ജ്യാഘോഷം ഗർജ്ജിതമെന്നോ
ർത്താനന്ദമൊടു പീലിപരത്തിഴുന്നാടീടും ചന്ദ്രകികേകാ
മധുരമൊരേടം. ശങ്കരവാഹനവൃഷവരകേളീഹുങ്കൃതി
ഘോഷം ക്വചന ഭാഗേ. മംഗലവീണാവേണുനിനാദം
തഞ്ചി വിനോദമിതർക്കാമാഗേ. ഭൃംഗിരിടിപാണി
ക്വചന ഭാഗേ ഭാഗിനിലമലികളൊലങ്ങളാലാഗേ. അംബ
രചാരികൾക്കാനം ക്വചന തുംബുരുനാരദഗാനം ക്വ
ചന. കിമിഹ ബൃഹത്കഥാവചസാ സുരപുരഹരദേവ
നെഴുന്നള്ളീടിന രജതഗിരീശ്വരമഹിമവിലാസം.

ഹരഹര എന്നും ശിവശിവ എന്നും ഉള്ള പദങ്ങൾ ആശ്ചര്യത്തെ വെളിപ്പെടുത്തുന്നവയാകുന്നു. ഒരേ അർത്ഥത്തിൽ തന്നെയുള്ള രണ്ടു പദങ്ങൾ പ്രയോഗിച്ചതുകൊണ്ട് ആശ്ചര്യം അതിരില്ലാത്തതാണെന്ന് അർത്ഥം. അത്ഭുതങ്ങളായ വസ്തുക്കളെ വർണ്ണിക്കുവാൻ ഇങ്ങനെയുള്ള ദിക്കുകളിൽ ഈ പദങ്ങൾ ഉപയോഗിക്കുക എന്നതു ചമ്പൂകാരന്മാരുടെ ഒരു സമ്പ്രദായമാകുന്നു. 'ഹരഹര ശിവശിവ ചിലമ്പുചിലമ്പും' എന്ന നൈഷധചമ്പുവിലും 'ഹരഹര ശിവശിവ നാനാനാരീതിലകങ്ങളെയൊപ്പോത്തവിധി ചാരെ' എന്ന രാമായണചമ്പുവിലും (രാമാവതാരം) പ്രയോഗിച്ചിരിക്കുന്നതു നോക്കുക. മേലേമേലേ ചമത്കാരമേലും കൈലാസാദ്രിമേലോരോന്നേ പുകഴ്ത്തുവാൻ പണിപണി എന്ന് അന്വയം. മേൽക്കുമേലെ മേന്മ വർദ്ധിച്ചിരിക്കുന്നതായ കൈലാസപർവ്വതത്തിന്റെ ഓരോ വിശേഷങ്ങളെ പുകഴ്ത്തിപ്പറയുന്നതിന് അധികം ജോലിയുണ്ട് എന്നർത്ഥം. 'പണിപണി' എന്ന ദ്വിരുക്തി ജോലിയുടെ കൂടുതലിനെ കുറിക്കുന്നു.

ആശ്ചര്യമായി വിശിഷ്ടന്മാരായ മുനികളുടെ തപഃപ്രവൃത്തിയെ വർണ്ണിക്കുന്നു. ഭാസ്വതിത്രയത്തെ—ഭൂമി, പാതാളം, സ്വർഗ്ഗം എന്ന മൂന്നുലോകങ്ങളേയും, വെളുവെളെ വിലസിന—ഏററവും ശുഭ്രമായുള്ള മന്ദഹാസങ്ങളുടെ കല്പ്പനമില്ലാത്തതായി ശോഭിക്കുന്ന, കാന്തിപൂരങ്ങൾകൊണ്ടു—ശോഭയുടെ ഔന്നത്യംകൊണ്ടു, വെളുപ്പിച്ചിട്ടും വെള്ളനിറത്തിനാകരമായി, പുരമെ വെള്ളവീഥി എന്നപോലെ, ഉന്നതിയത്തിന്—ഉയർച്ചയോടുകൂടിയ, ശൃംഗാഗ്രങ്ങളിൽ—അനേകങ്ങളായ കൊടുമുടികളിൽ, കൊടുമുടികളെ അസംഖ്യം ഉണ്ടെന്നു കാണിക്കുവാൻ ശതപദം പ്രയോഗിച്ചു എന്നു താല്പര്യം. എങ്ങുമിരുന്നു—എല്ലാസ്ഥലത്തും വസിച്ചുകൊണ്ടു, ഇന്ദ്രിയങ്ങളാകുന്ന—പഞ്ചേന്ദ്രിയങ്ങളാകുന്ന കുതിരകളെ, കടിഞ്ഞാണില്ലാതായിരിക്കാതെ സദാ ചുററിക്കൊണ്ടിരിക്കുന്നവയാണല്ലോ കുതിരകൾ. പഞ്ചേന്ദ്രിയങ്ങളും അതുപോലെ വിഷയങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നവയാണെന്നു കാണിക്കുവാനാണ് അവയെ തുരഗങ്ങളായി കല്പിച്ചതു്.

> "ഇന്ദ്രിയാണി ഹയാനാഹുർവിഷയാംസ്തേഷു ഗോചരാൻ
> ആത്മേന്ദ്രിയമനോയുക്തം ഭോക്തേത്യാഹുർമനീഷിണഃ."

എന്നു കഠോപനിഷത്തിൽ പറഞ്ഞിരിക്കുന്ന ഭാവം ഇവിടെ സ്മരണീയമാകുന്നു. നിഭൃതം—വിനീതമാക്കി, അടക്കി—ഒതുക്കിനിർത്തി, 'നിഭൃതവിനീതപ്രശ്രിതാഃ സമാഃ' എന്നു് അമരം. പെരിയ—വലിയതായ, സമാധി—യോഗം. 'യോഗശ്ചിത്തവൃത്തിനിരോധഃ' എന്നു യോഗസൂത്രം(പതഞ്ജലി), 'യുജിസ്സമാധൌ' എന്നു ധാതുപാഠം. ഉറപ്പുള്ളതുകൊണ്ടായിരിക്കുന്ന നിലയായി, തപസ്സിരിചെയ്തു—തപസ്സുചെയ്തു, ഭാവന ... ... ...സദാനന്ദൈകസ്വരൂപമായും പൂർണ്ണമായും ചിദാനന്ദരൂപമായും നിത്യമായും നിരഞ്ജനമായും നിർമ്മലമായും സത്യമായും ശുദ്ധമായും സനാതനമായും, കേവലാദ്വൈതമായ സനാതനമായ ബ്രഹ്മത്തിന്റെ വിലാസങ്ങളെ. ഉള്ളിലുപാസിച്ചു—മനസ്സിൽ പൂജിച്ചു—ധ്യാനിച്ചു, അമൃതതരംഗിണി—അമൃതം—മോക്ഷം ആകുന്ന തരംഗിണി—തരംഗങ്ങളോടുകൂടിയതു—നദി; മോക്ഷസ്വരൂപമാകുന്ന നദി എന്നു് അർത്ഥം. 'അമൃതം യജ്ഞശേഷേ സ്യാത് പീയൂഷേ സലിലേ ഘൃതേ അയാചിതേ ച മോക്ഷേ ച' എന്നു വിശ്വം. നടുവിലിറങ്ങി—നടുവിൽ ചെന്നു, പരമാനന്ദം—അതിശയമായുള്ളതു് ഉയർന്ന നിലയിലുള്ള ആനന്ദം—സന്തോഷം, അതായതു ബ്രഹ്മാനന്ദം, ഉയന്നു—പ്രാപിച്ചു. വസിക്കും—താമസിക്കുന്ന, മുനിജനനിവഹം—മുനിജനങ്ങളുടെ—യോഗികളുടെ, നിവഹം—കൂട്ടം, കനിവേകനായാൻ—കനിഞ്ഞു്,

"ധർമ്മാത്മൻ! വെൽക വിഷ്ണോ! വരവിതിനിയ വൈ-
കുണ്ഠലോകത്തിൽ നിന്നോ?
നിർമ്മാതേ സൌഖ്യമല്ലീ? ശ ത മ ഖ! സു ഖ മേ
പാരടക്കുന്നതല്ലീ?
ഉത്സാഹംപൂണ്ട മേ ല സു ര ഗ ണ മോ ട മ ര-
ന്മാർ ജയംകൊണ്ടിദാനീം
മമ്മാ നർമ്മാനുവൃ ത്തി ക്ര മ ച തു ര ത യാ
വാനിൽ വാഴുന്നതല്ലീ." ൧൦

ശ്രീപരമേശ്വരൻ, വിഷ്ണു മുതലായ ദേവന്മാരോടു യഥാപ്രധാനം കുശലപ്രശ്നം ചെയ്യുന്നു. ധർമ്മാത്മൻ വിഷ്ണോ വെൽക=ധർമ്മാത്മാവായിരിക്കുന്ന ഹേ വിഷ്ണോ നിനക്കു് വെൽക, ജയിച്ചാലും. വരവിതി...... നിന്നോ=നിന്റെ ഇവിടെ വന്നതു വൈകുണ്ഠലോകത്തിൽനിന്നു തന്നെയാണോ, നിർമ്മാതേ=നിർമ്മാതാവിനു—ലോകം സൃഷ്ടിക്കുന്നവനായ ബ്രഹ്മാവിനു, സൌഖ്യമല്ലീ=സുഖമല്ലേ. ശതമഖ=ഇന്ദ്ര, അങ്ങു സുഖമേ=സൌഖ്യമായി, പാരു=ലോകത്തെ, അടക്കുന്നതല്ലീ=അടക്കുന്നില്ലേ, കീഴടക്കി രക്ഷിക്കുന്നില്ലേ. ഇദാനീം=ഇപ്പോൾ, ദേവന്മാർ ഉത്സാഹംപൂണ്ടു=ഉൽക്കടമായ ഉത്സാഹത്തോടുകൂടി, അമരന്മാർ=ദേവന്മാർ, അസുരരോടു ജയംകൊണ്ടു=യുദ്ധത്തിൽ അസുരന്മാരെ ജയിച്ചു, നർമ്മാനുവൃത്തിക്രമചതുരതയാ=നർമ്മാനുവൃത്തിക്രമത്തിന്റെ ചാതുര്യത്തോടുകൂടി. നർമ്മാനുവൃത്തിക്രമം=നർമ്മാനുവൃത്തിയുടെ ക്രമം, നർമ്മത്തിന്റെ അനുവൃത്തി നർമ്മാനുവൃത്തി, നർമ്മം=ലീലാവിനോദം, അനുവൃത്തി=അനുഭവം, 'ക്രീഡാ ലീലാ ച നർമ്മ ച' എന്നു അമരം. അപ്സരസ്സുമായി വിനോദങ്ങളിൽ ഏർപ്പെട്ടു സുഖമായി എന്നർത്ഥം. വാനിൽ=സ്വർഗ്ഗത്തിൽ, വാഴുന്നതല്ലീ=താമസിക്കുന്നില്ലേ?. പ്രാധാന്യം അനുസരിച്ച് ആദ്യം വിഷ്ണുവിനോടും പിന്നെ ബ്രഹ്മാവിനോടും ഇന്ദ്രനോടും ദേവന്മാരോടും യഥാക്രമം ശിവൻ കുശലപ്രശ്നം ചെയ്തു എന്നു ഗ്രഹിക്കേണ്ടതാകുന്നു.

ഗിരമിതി സുരസന്നിധൌ ഗഭീരാം
ഗിരിതനയാസുകൃതം പറഞ്ഞനേരം
മുരരിപുഹൃദയം ധരിച്ചു നേരേ
സരസിജഭാസനനാസ്ഥയാ ബഭാഷേ. ൧൧

൨. (1) സാവിത്രിയാമൊരു സ-
വിത്ര്യാം പിറന്നു പുന-
രംബുജാപാതജ്ഞനാസവാൻ

(2) സവിതൃസമരോചാൻ
ശിവനിയതമാവാൻ

(3) ദിവസമന്ന നിഗമമയ-
ജലധികളിലന്നുകലിത-
പരമകിടിപരിവൃഢവിഭാവാൻ;

൩. (1) സാഹിത്യതന്ത്രകൃത-
ഗാഹക്രമാ മഹിത-
ഗാർഹസ്ഥ്യമാർന്ന ചരിതാർത്ഥാൻ

(2) സുകൃതഗണജൈത്രാൻ
സുഖചിരിതശാസ്ത്രാൻ

(3) സുചിരചിതധരണിസുര-
വിബുധപിതൃപരിചരണ-
മുദിതതരഗുരുതനയപൌത്രാൻ;

൪. (1) പാലാഴിചാരിപുകൾ
മാലാമയം കലിത-
ലീലം പ്രപൂര്യ ജഗമന്തെ

(2) പല വചനബന്ധേ
ഫലവിരവമെന്തെ

(3) നലമുടയ ധരണിസുര-
കുലപതികളവരുല-
ഗ്ഗുണഗരിമ തടവി വിജയന്തെ,

ഏതൊരുടെ വംശങ്ങളെക്കൊണ്ടു ശോഭിക്കുന്നതും, യാ........സമ്പത്=പൂർണ്ണമായി സിദ്ധിച്ചിരിക്കുന്ന അവിടത്തെ അനുഗ്രഹത്തിന്റെ സ്ഥിരതയോടും, സകലോ.........ത്തമ=എല്ലാവിധം ഉൽകൃഷ്ടമായിരിക്കുന്ന ഭാഗ്യങ്ങളുടെ ആധിക്യത്തോടും കൂടിയതും ആയി, അയം=ഇത്, ഗ്രാമഃ=ഗ്രാമം, പ്രകാസ്തി=ശോഭിക്കുന്നു.

ഇത്യേവം കേട്ട കംസാരേർഗിരമതിമോ-
ദേന ദേവർഷിമൈത്രാ
വിസ്മേരാ നന്ദനന്ദേത്യയമിതി നിതരാ-
മഭ്യനന്ദന്നമന്ദം
അത്രേയല്ലത്രിലോകീശരണമുരുകൃപാ
പൂർണ്ണ തം ഗ്രാമമസ്മാ!
സർവ്വസ്വാനുഗ്രഹൈകപ്രവഹിമസമുചിതമായ്-
കല്പയാമാസ ധ്രുവം. വൻ

ദേവർഷിമൈത്രാഃ=ദേവന്മാരും മുനികളും മനുഷ്യന്മാരും, കംസാരേർഗിരം=കംസാരിയുടെ വാക്കിനെ, ഇത്യേവം=ഇപ്രകാരം, കേട്ട്, അതിമോദേന=സന്തോഷത്തോടുകൂടിയും, വിസ്മേരാഃ=വിസ്മയപ്പെട്ട്, ഏതയും നന്ദ നന്ദ ഇതി=ഏററവും നല്ലത് നല്ലത് എന്നിങ്ങിനെ, അഭ്യനന്ദൻ=അഭിനന്ദിച്ചു—ശ്ലാഘിച്ചു, അത്രേയല്ല=അതു തന്നെയല്ല, ത്രിലോകീശരണം=ത്രിഭുവനശരണം, ഉരുകൃപാം പൂർണ്ണ=ഏററവും കരുണയോടുകൂടി, തം ഗ്രാമം=ആ പൊന്മേരിക്കു ഗ്രാമത്തെ, സർവ്വഃ=എല്ലാവരുംതന്നെ, ധ്രുവം=സ്ഥിരമായി, സ്വാനുഗ്രഹ........സമുചിതമായ് കല്പയാമാസ=തന്റെ അനുഗ്രഹപ്രവാഹത്തിന്നു യോഗ്യമാക്കി ചെയ്തു. അസ്മാഃ=ആശ്ചര്യദ്യോതകമായ പദം. അപ്പോ, ഭേദാ ഇത്യാദിപോലെയു കവികൾ യാദൃച്ഛമായി ഉപയോഗിക്കാറുള്ളതാണ് ഇപ്പദം. 'ചിത്തം മുള്ളുചെ തെളിഞ്ഞിരുന്നു' എന്ന് ഭാരതം കിളിപ്പാട്ട് സഭാപർവ്വത്തിൽ എഴുത്തച്ഛൻ പ്രയോഗിച്ചിരിക്കുന്നതു നോക്കുക. അവിടെ അവന്റെ സമ നാമക്കാരൻ കൊള്ളാമെന്ന് ഉള്ളിൽ കരുതി ആ ഗ്രാമത്തെ അനുഗ്രഹിച്ചു എന്ന സാരം.

അത്യുന്നതം വിന്ധ്യശൈലോച്ഛ്രയവിഹതികൃതേ
സപ്തപാഥോധിപാന-
സ്വച്ഛന്ദക്രീഡ! ഭക്ത്യാ കലശജ! കലയേ-
ഽഹം നമസ്യാഞ്ജലിം തേ ൪൫

ഈ ശ്ലോകത്തിൽ അഗസ്ത്യമുനിയുടെ മാഹാത്മ്യത്തെ വർണ്ണിക്കുന്നു. കലശജ=അല്ലയോ അഗസ്ത്യമുനേ, നിർമ്മലാനാം.........മൌലീനാം=മുനികളുടെയും കിരീടത്തിൽ പതിപ്പിച്ചിരിക്കുന്ന മാണിക്യമാലയായും, മഹർഷിമാർ എല്ലാവർക്കും ശ്രേഷ്ഠനായിരിക്കുന്നവൻ എന്നു സാരം. മഹിമ്നാ=മഹിമാവുകൊണ്ടു-മഹത്വത്തിനാൽ, വിശ്വ... ......യാൽമനോ=ലോകത്തിൽ അധികമായും നിർമ്മലമായും ഇരിക്കുന്ന തപസ്സിന്റെ പരിപാകത്തിന് ഇരിപ്പിടമായും, അത്യുന്നതം=ഏറ്റവും, വിന്ധ്യ.........കൃതേ=വിന്ധ്യപർവ്വതത്തിന്റെ ഉയർച്ചയുടെ ഹാനിയെ ചെയ്യുവനും, ഒരു കാലത്തും പൊങ്ങാതവിധം വിന്ധ്യനെ താഴ്ത്തിയവൻ എന്നു ഭാവം. സപ്ത.........ക്രീഡ=ഏഴു സമുദ്രങ്ങളിലേയും ജലം കുടിക്കയാകുന്ന സ്വച്ഛന്ദക്രീഡയോടുകൂടിയവനേ. സ്വച്ഛന്ദം=ഇഷ്ടം പോലെ വർത്തിക്കുന്നതു. ക്രീഡ=കളി. സമുദ്രജലം കുടിച്ചതു കാര്യമായിട്ടല്ല, വിനോദമായിട്ടാണ ചെയ്തതെന്നു ഭാവം. തേ=അങ്ങേക്കായിക്കൊണ്ടു, ഭക്ത്യാ=ഭക്തിയോടുകൂടി, നമസ്യാഞ്ജലിം കലയേ=നമസ്കാരത്തോടുകൂടിയ അഞ്ജലിയെ ചെയ്യുന്നു-കൂപ്പുന്നു. അഗസ്ത്യമഹർഷി വിന്ധ്യപർവ്വതത്തെ താഴ്ത്തുകയും, സമുദ്രജലം കുടിക്കുകയും ചെയ്തു എന്ന പൌരാണികകഥ കവി ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.

"വിന്ധ്യസ്യ സംസ്തംഭയിതാ മഹാദ്രേ-
ർന്നിശ്ശേഷപീതോജ്ഝിതസിന്ധുരാജഃ"

(രഘു-സ-൬) എന്നും മറ്റുമുള്ള മഹാകവിപ്രയോഗങ്ങളും നോക്കുക. മുനികുലശ്രേഷ്ഠത്വം, തപോവൈഭവം, വിന്ധ്യഗർവ്വാപഹരണം, സമുദ്രജലപാനം, എന്നീ അഗസ്ത്യന്റെ വൈഭവങ്ങളെ ഈ ശ്ലോകത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

എന്നാലിക്കാലമത്യുച്ചമുമ്പഹളതപോ-
വാപ്തിനം വിക്രമശ്രീ-
വിന്യാസംകൊണ്ടുപാൎജ്ജിച്ചോരു വിപുലസമു-
ദ്ധിക്കുമങ്ങെന്നുവേണ്ടാ
മിന്നീടും കീൎത്തിലക്ഷ്മീവിളവിനുമുടനൊ-
ക്കെക്കൂടെ തക്കവൎണ്ണ്യം
ധന്യാം ബിംബപ്രതിഷ്ഠാം വിരചയ കലിദോ-
ഷോപശാന്ത്യൈ ധരായാം. ൪൬.

എന്നാൽ, ധരായാം—ഭൂമിയിൽ, കലിദോഷോപശാന്ത്യൈ—കലിദോഷം ശമിക്കുന്നതിനായി, ഇക്കാലം—ഇപ്പോൾ, അത്യുച്ച...... ......വാപ്തിനം—ഏറ്റവും കൂടിയതും അത്ഭുതത്തോടുകൂടിയ തപസ്സിന്റെ അഭിപ്രാപ്തിക്കും, വിക്രമശ്രീ...... ......സമുദ്ധിക്കും—വിക്രമസമ്പത്തുകൊണ്ട് സമ്പാദിച്ച വലിയ ഐശ്വൎയ്യത്തിനും, മിന്നീടും...... ......വിളവിനും—പ്രകാശിക്കുന്ന കീൎത്തിസമ്പത്തിന്റെ പുഷ്ടിക്കും, എന്നുവേണ്ട ഇനി ഒന്നും പ്രത്യേകം പറയേണ്ട. ഒക്കെക്കൂടെ തക്കവൎണ്ണ്യം—എല്ലാത്തിനും യോജിക്കത്തക്കവിധം, ധന്യാം ബിംബപ്രതിഷ്ഠാം വിരചയ—ശ്രേഷ്ഠമായിരിക്കുന്ന ശിവബിംബപ്രതിഷ്ഠയെ നിൎവ്വഹിച്ചാലും.

ചൊല്ലാം തത്രോപദേശം പരമിതിനധുനാ
ശൈവബിംബം പുരാണം
കല്യാണിന്യാ ഭവാന്യാ മഹിതമിഹ ഭവൽ-
പൂൎവ്വവംശ്യാവശേഷം
എല്ലാമൊന്നം വിളങ്ങുന്നിതു രജതഗിരൌ
തത്ര ഗത്വാ ഗിരീശം
മെല്ലെ സേവിച്ചു സൌനീ തെളിവിനൊടിമമാ-
ദായ സാധിക്ക സാധോ!" ൪൭.

ഇതിനു—ശിവബിംബപ്രതിഷ്ഠ സാധിക്കുന്നതിനു, അധുനാ—ഇപ്പോൾ, പരം തത്രോപദേശം—ശ്രേഷ്ഠമായ തന്ത്രത്തിന്റെ ഉപദേശം,

ധമ്മില്ലചിത്രകവചിത്രയഹാരവക്ഷോ-
ജന്മാംശുകാദിലസദർദ്ധവപുർദ്ധരായ
ശുംഭൽകപർദ്ദനയനാഗ്നിവിഷാഹിമാലാ-
ചർമ്മാപരാർദ്ധഗഹനായ നമശ്ശിവായ. ൬൫

ഈ ശ്ലോകത്തിൽ പൂർവ്വാർദ്ധംകൊണ്ടു പാർവ്വതിയുടേയും ഉത്തരാർദ്ധംകൊണ്ടു ശിവന്റേയും രൂപം വർണ്ണിച്ചു ഭഗവാനെ അർദ്ധനാരീശ്വരനായി കല്പിച്ചു സ്തോത്രം ചെയ്തിരിക്കുന്നു. ധമ്മില്ല .........ർദ്ധരായ= ധമ്മില്ലം-തലമുടിക്കെട്ട്, ചിത്രകം-പൊട്ട്, വചിത്രയം-മൂന്നു വലികൾ, ഹാരം-മാല, വക്ഷോജന്മാംശുകം-സ്തനവസ്ത്രം മുതലായവകൊണ്ടു ശോഭിക്കുന്ന പകുതിഭാഗത്തോടുകൂടിയവനും, ഇവയെല്ലാം പാർവ്വതീദേവിയുടെ വിശേഷണങ്ങളാം. ശുംഭൽ ..... ഗഹനായ=ശോഭിച്ചിരിക്കുന്ന കപർദ്ദം-ജട, തീക്കണ്ണ്, വിഷം, പാമ്പാകുന്ന മാല, തോല് എന്നിവകൊണ്ടു ഗഹനമായ മറെറ പകുതിഭാഗത്തോടുകൂടിയവനും ആയ ശിവന്നു നമസ്കാരം ഭവിക്കട്ടെ. ഉത്തരാർദ്ധത്തിലെ കപർദ്ദാദികൾ ശിവന്റെ വിശേഷണങ്ങളാം.

നമോ നമോ ദീനജനാശ്രയായ
നമോ നമോ ദാനവവന്ദിതായ
നമോ നമോ വാനവർനായകായ
നമോ നമസ്തേ ഭഗവൻ! പ്രസീദ." ൬൬

ദീനജനാശ്രയായ തേ നമോ നമഃ=ദുഃഖിതന്മാർക്ക് ആശ്രയസ്ഥാനമായ നിന്തിരുവടിക്കു നമസ്കാരം നമസ്കാരം. ദാനവവന്ദിതായ നമോ നമഃ=അസുരന്മാരാൽ വന്ദിക്കപ്പെട്ടവനായ (തേ എന്ന ഇവിടെയും ഊഹ്യം.) അങ്ങേക്കു നമസ്കാരം, നമസ്കാരം. വാനവർനായകായ നമോ നമഃ=ദേവന്മാരുടെ നാഥനായ അങ്ങേക്കു നമസ്കാരം, ഭഗവൻ തേ നമഃ=ഭഗവാനെ അങ്ങേക്കു നമസ്കാരം, പ്രസീദ=നിന്തിരുവടി പ്രസാദിച്ചാലും.

ഇത്ഥം തൃക്കാൽക്കൽ വീണക്കനമിയലിന ഭ-
ക്ത്യാ പുകഴ്ന്നീടുമേനം
പൃഥ്വീമാണിക്യരത്നത്തിനെ വിപുലകൃപാ-
ധോരണീപൂരിതാത്മാ
പുത്തൻപീയൂഷവർഷം ചൊരിയുമൊരു കടാ-
ക്ഷാഞ്ചലേനാനുഗൃഹ്ണ-
ന്നച്ഛ്യാ ത്തുമന്ദഹാസദ്യുതിശിശിരിതയാ
പാർവ്വതീശോ ബഭാഷേ. ൬൩.

പാർവ്വതീശഃ=ശ്രീപരമേശ്വരൻ, ഇത്ഥം=ഇപ്രകാരം, കനമിയ..............ഭക്ത്യാ=അധികമായ ഭക്തിയോടുകൂടി, തൃക്കാല്ക്കൽവീണ=കാലിൽ നമസ്കരിച്ചു, പുകഴ്ന്നീടും=തന്നെ സ്തുതിക്കുന്നവനും, പൃഥ്വീ.........ത്തിനെ = ഭൂമിക്കു മാണിക്യരത്നം—അലങ്കാരമായിരിക്കുന്നവനും, ആയ, ഏനം=ഇവനെ-ഈ—രാജാവിനെ, വിപുല.............താത്മാ =വിശാലമായ കരുണാവൈഭവംകൊണ്ടു നിറഞ്ഞ അന്തഃകരണത്തോടുകൂടിയവനായിട്ടു, പുത്തൻ.............ചലേന അനുഗൃഹ്ണൻ—പുതിയ അമൃതധാര ചൊരിയുന്ന കടാക്ഷംകൊണ്ടു നോക്കി അനുഗ്രഹിച്ചു, ത്തുമന്ദ.............രിതയാ=നിർമ്മലമായ മന്ദഹാസത്തിന്റെ ശോഭയാൽ കുളിർത്തതായ, ഉക്ത്യാ=വാക്കുകൊണ്ട്, ബഭാഷേ=പറഞ്ഞു. ശ്രീപരമേശ്വരൻ, ഇപ്രകാരം സ്തുതിച്ചു കാലിൽ വീണ രാജാവിനെ അമൃതം വർഷിക്കുന്ന കടാക്ഷംകൊണ്ട് അനുഗ്രഹിച്ചു മന്ദഹാസംകൊണ്ട് അകം കുളിർപ്പിക്കുന്ന വാക്കു ഭംഗിയായി പറഞ്ഞു എന്നു സാരം.

“കൊല്ലേറിടിന വീരമന്നവർമുടി-
പ്പൂണ്ണേ! തപസ്സംപദാ
കല്യാണ്യാ തവ മോദഭാരപരത-
ന്ത്രോ ഞാൻ ചമഞ്ഞീടിനേൻ
അല്ലേ സാമ്പ്രതി മൽപ്രസാദസദനം
നിന്നാലനുസ്മാരിതോ
നല്ലേ വത്സ! ഭഗീരഥോ നൃപതിതാ-
നത്യൽഭുതപ്രൗഢിമാ. ൬൪

തി=ശോഭിക്കുന്നു, "ഉപക്ലിപ്തിശ്ച ധ്രുവേരേഷാ ഖ്യാപ്യതാം സ്യാൽ" എന്നു് അമരം നാനാർത്ഥം. മുൻകാലത്തു മാന്ധാതാവു് അവിടെ എന്റെ ബിംബം പ്രതിഷ്ഠിച്ചിട്ടുണ്ടു്. അതു് അവിടെ ശോഭിക്കുന്നു എന്നു സാരം. എന്നു ർപ്പം=മാന്ധാതാവു് എന്റെ ബിംബം പ്രതിഷ്ഠിച്ചതിനുശേഷം, അഥ... ...കല്പിതം=പിന്നീടു മാന്ധാതാവിന്റെ പുത്രനായ മുചുകുന്ദൻ പ്രതിഷ്ഠിച്ചിരിക്കുന്ന, അന്യ=ഒരു ബിംബം, കറയില്ലാതെ=കേടൊന്നുമില്ലാതെ, ഭാതി=ശോഭിക്കുന്നു. അവിടെത്തന്നെ മുചുകുന്ദൻ എന്റെ ബിംബം പ്രതിഷ്ഠിച്ചിട്ടുള്ളതും ശോഭിക്കുന്നു എന്നു സാരം.

എന്നാലെൻവത്സ! ബിംബം തദഭിമതമിദം
നീലകണ്ഠാഖ്യയാ മേ
തന്വാ നിത്യാസഹിതം ഭീഷണതരവിഷസം-
ഹാരകേളിം വഹന്ത്യാ
മിന്നും ചെല്ലൂരദേശപ്രതിനവതിലകോ-
ല്ലാസിനി ക്ഷേത്രമുഖ്യേ
ധന്യേ തസ്മിൻ പ്രതിഷ്ഠാപയ കലികലുഷോ-
ന്മൂലനാർത്ഥം മഹാത്മൻ!" വൃ.മ

മഹാത്മൻ=അല്ലയോ മഹാത്മാവായ, വത്സ=എനിക്കു കുട്ടിയെപ്പോലെയിരിക്കുന്നവനും ആയ രാജാവേ! മഹാത്മൻ എന്ന പദം മഹാനായ അങ്ങേയ്ക്കു ഇക്കാര്യം സാധിക്കുമെന്നു ധ്വനിപ്പിക്കുന്നു. മിന്നും ചെല്ലൂര...... ...ല്ലാസിനി ധന്യേ തസ്മിൻ ക്ഷേത്രമുഖ്യേ=ചെല്ലൂരദേശത്തിനു പുതിയ തിലകംപോലെ ശോഭിക്കുന്നതും വിശിഷ്ടവും ആയ ആ ദേവാലയത്തിൽ, തദഭിമതം=അതു് ആഗ്രഹിച്ചിരിക്കുന്നതും, ഭീഷണ ...... വഹന്ത്യാ=ഏററവും ഭയങ്കരമായ വിഷപീഡയെ നശിപ്പിക്കുന്നതായ കളിയോടുകൂടിയതും, കാളകൂടവിഷംകൊണ്ടു ലോകത്തിനുണ്ടായ പീഡയെ നിഷ്പ്രയാസം നശിപ്പിച്ചതെന്നു സാരം. നീലകണ്ഠാഖ്യയാ=നീലകണ്ഠൻ എന്ന പേരോടുകൂടിയതും ആയ, മേ തന്വാ=എന്റെ ശരീരത്തോടു, നിത്യസഹിതം=എന്നും ചേർന്നിരിക്കുന്നതും ആയ, ഇദം ബിംബം=ഈ ബിംബത്തെ, കലി......നാർത്ഥം=കലിദോഷം നീങ്ങുവാനായി, പ്രതിഷ്ഠാപയ=അങ്ങു പ്രതിഷ്ഠിച്ചാലും.

സ്തുതിച്ചു. ശിവന്റെ അനുനയവാക്കുകൾ ഫലിക്കാതെയിരുന്നപ്പോൾ താൻതന്നെ ദേവിയുടെ കാല്ക്കൽ വീണ് ഇപ്രകാരം സ്തുതിച്ചു എന്നു സാരം.

"സാക്ഷാൽത്രൈലോക്യനാഥപ്രണയിനി! ഗിരിരാ-
ജാത്മജേ! കൈതൊഴുന്നേൻ
കാൽക്കീഴ്‌വന്നാശ്രിതം മാം കനിവൊടുഗതിയേ-
കാത്തുകൊള്ളേണമേ നീ
നീക്കം ചെറ്റില്ല മററാരുടയതു മമ നീ-
യെന്നിയേ തമ്പുരാട്ടീ!
പാഴ്‌ക്കോപം മാനസാന്തമെന്നോടു കലരാതെ
ജൃംഭതാം വൻപ്രസാദം. വൃ൭

സാക്ഷാൽ...... ......ത്മജേ = സാക്ഷാൽ മൂന്നു ലോകങ്ങൾക്കും ഈശ്വരനായ ശിവന്റെ പ്രണയപാത്രമായും—ഭാര്യയായും, പർവ്വതശ്രേഷ്ഠന്റെ പുത്രിയായും ഇരിക്കുന്ന തമ്പുരാട്ടി=ദേവി (ഈ പദങ്ങൾ സംബോധികൾ) കൈതൊഴുന്നേൻ=ഞാൻ നമസ്കരിക്കുന്നു. നീ കാൽക്കീഴ് വന്നു ആശ്രിതം അഗതിയേ കാത്തുകൊള്ളേണമേ—നീ നിന്റെ കാലടിയിൽ വന്നു ആശ്രയിച്ചിരിക്കുന്നവനും മറ്റൊരു ഗതിയില്ലാത്തവനുമായ എന്നെ രക്ഷിക്കേണമേ, ചെറ്റു നീക്കം ഇല്ല—ഞാൻ പറഞ്ഞതിനു അല്പവും ഭേദം ഇല്ല. മുഴുവനും സത്യം തന്നെയെന്നു സാരം. മമ നീയെന്നിയേ മററു ആരു ഉടയതു=എനിക്കു നീയല്ലാതെ വേറെ ആരാണ് ഒരു ഉടയതുള്ളതു്. മാനസാന്തം എന്നോടു പാഴ്‌കോപം കലരാതെ=വ്യർത്ഥമായിരിക്കുന്ന എന്നോടു വെറുതെ കോപിക്കാതെ, വൻപ്രസാദം=നിന്റെ മനസ്സിൽ വലിയ തെളിവു—സന്തോഷം, ജൃംഭതാം=ജൃംഭിക്കട്ടെ. കോപം നീങ്ങി മനസ്സു നല്ലപോലെ തെളിയട്ടെ എന്നു സാരം.

നതോസ്മി കാരുണ്യസുധാനിധാനം
നതോസ്മി കാമാർപ്പണകാമധേനും
നതോസ്മി നാനാഗമമൂർദ്ധ്വവൃത്തിം
നതോസ്മി നാരായണസോദരീം താം. വൃ൮

ക്രമത്തിന്, വാസ്തു.........പര്യയാം=വാസ്തുബലി സപ്തശുദ്ധി മുതലായ കാര്യങ്ങളെല്ലാം. പുതിയ കെട്ടിടം ഉണ്ടാക്കിക്കഴിഞ്ഞാൽ വാസ്തുപുരുഷന്റെ പ്രീതിക്കുവേണ്ടി കൊടുക്കുന്ന ബലി വാസ്തുബലി.

“അഥ സമാപ്തം നവപുണ്യഹോമം
പുരഃ പുരാത്മ്യപ്രതിമാഗ്രഹാര്യാഃ
ഉപേയിവെത്ത്വാസ്തുവിധാനവിദ്ഭി-
ന്നിവൃത്തയാമാസ ബലിപ്രവീരഃ.”

എന്നു (രഘു-സ-൧൬) പറഞ്ഞിരിക്കുന്നതു നോക്കുക. നിവൃത്യ=നിവർത്തിച്ചിട്ട്-ചെയ്തിട്ട്, സുമുഹൂർത്തേ=ശോഭനമായ മുഹൂർത്തത്തിൽ; മുഹൂർത്തം=ശുഭകർമ്മത്തിനു യോഗ്യമായ കാലം.

“കാലസ്സുകൃതിയാരംഭയോഗ്യോ മുഹൂർത്ത ഇതി കഥ്യതേ”.

എന്നു മുഹൂർത്തമാധവീയ (മാധവാചാര്യർ) ത്തിൽ പറയുന്നു. തപസ്സുമ.........മുനിനാ=തപസ്സാകുന്ന ധനത്തിനു സമുദ്രംപോലെ ഇരിപ്പിടമായിരിക്കുന്ന അഗസ്ത്യമഹർഷിയെക്കൊണ്ടു, തത്ര പുണ്യക്ഷേത്രേ ഏവ=അവിടെ പുണ്യമായ ക്ഷേത്രത്തിൽ തന്നെ, ഭുവനമംഗലാർത്ഥം=ലോകത്തിന്റെ മംഗലത്തിനായിട്ടു, ഐശം ബിംബം=ഈശന്റെ ബിംബം, പ്രാതിഷ്ഠിപത്=പ്രതിഷ്ഠിപ്പിച്ചു.

പ്രീത്യാ നരേന്ദ്രതിലകം നിഖിലൈകധാത്രീം
ഭൂത്യൈ നൃണാം ഭുവനമോഹനഗാത്രരേഖാം
കാത്യായനീം ഭഗവതീം പുനരേവ തസ്മി-
ന്നാസ്ഥാപയത്സകലകാമിതകാമധേനും ൯൮

നരേന്ദ്രതിലകം=രാജശ്രേഷ്ഠനായ ചേരമാൻ, പ്രീത്യാ=ഇഷ്ടത്തോടുകൂടി, നൃണാം ഭൂത്യൈ=മനുഷ്യരുടെ ഐശ്വര്യത്തിനായിക്കൊണ്ടു, നിഖിലൈകധാത്രീം=ലോകങ്ങൾക്കു എല്ലാം ഒരേ മാതാവായിരിക്കുന്നവളും, ഭുവന.........രേഖാം=ലോകങ്ങൾക്കു മോഹം ജനിപ്പിക്കുന്ന ശരീരലേഖയോടു കൂടിയവളും. ലോകൈകസുന്ദരിയും എന്നു സാരം. കാത്യായനീം = കാത്യായനിയും-ധർമ്മത്തിനു ആശ്രയമായിരിക്കുന്നവളും, കാത്യം ധർമ്മം, അയനം ആശ്രയം-ധർമ്മത്തിനു ആശ്രയമായിരിക്കുന്നവളു

കാത്ത്യായനി, സകലകാമിതകാമധേനും=എല്ലാ അഭീഷ്ടങ്ങളേയും സാധിപ്പിക്കുന്നതിൽ കാമധേനുവിനോടൊപ്പമൊത്തുള്ളവളും ആയ, ഭഗവതീം=ഭഗവതിയെ-ദേവിയെ, പുനഃ=പിന്നെ, തസ്മിൻ=ആ ക്ഷേത്രത്തിൽ, ആസ്ഥാപയൽ = സ്ഥാപിച്ചു. പിന്നീട ശ്രീപാൎവ്വതിയേയും അവിടെ പ്രതിഷ്ഠിച്ചു എന്നു സാരം.

വൻപാമ്പുകൊണ്ടുപവീതമണിഞ്ഞു ഭംഗ്യാ
വൻപോട്ട പാണികമലാത്തകപാലശൂലം
ശംഭോരഭീഷ്ടമഥ കല്പിതസംപ്രതിഷ്ഠം
കംഭോജരം വ്യധിത ദക്ഷിണപാൎശ്വഭാഗേ. ൯൯

അഥ=പിന്നെ, ഭംഗ്യാ=ഭംഗിയോടെ, വൻപാമ്പു.........മണിഞ്ഞു=വലിയ പാമ്പുകൊണ്ടു ഉപവീതം-പൂണുനൂലു അണിഞ്ഞിരിക്കുന്നവനും, ശരീരത്തിൽ പാമ്പിനെ വളച്ചു ചുറ്റിയിട്ടിരിക്കുന്നവൻ എന്നു സാരം. വൻപോട്ട ... ...ശൂലം=താമരയോടുകൂടി കൈകളാകുന്ന താമരപ്പൂക്കളിൽ തലയോട്ടും ശൂലവും ധരിപ്പിച്ചിരിക്കുന്നവനും, ശംഭോഃ അഭീഷ്ടം കംഭോജരം=ശിവന്റെ പ്രീതിപാത്രവും ആയ കംഭോജരനെ, ദക്ഷിണപാൎശ്വഭാഗേ=ദക്ഷിണഭാഗത്തിൽ, കല്പിതസംപ്രതിഷ്ഠം വ്യധിത=വഴിപോലെ ചെയ്യപ്പെട്ട പ്രതിഷ്ഠയോടുകൂടിയവനാക്കി, പ്രതിഷ്ഠിച്ചു എന്നു സാരം.

വിമലമണിഗണശ്രീക്ലൃപ്തമാഹേന്ദ്രചാപ-
ഭ്രമസരണി സമന്താന്മന്ദിരം ചന്ദ്രമൌലേഃ
അമിതവിവിധശില്പം വിശ്വകൎമ്മാവിനെക്കൊ-
ണ്ടമരനഗരമെങ്ങും കാരയാമാസ ധീമാൻ. ൧൦൦

ധീമാൻ=ബുദ്ധിമാനായ രാജാവു, ചന്ദ്രമൌലേഃ=ശിവന്റെ, വിമലമണി... ... ...സരണി=നിൎമ്മലങ്ങളായ രത്നസമൂഹങ്ങളെക്കൊണ്ടു, രത്നങ്ങളുടെ പ്രകാശംകൊണ്ടു ദേവേന്ദ്രന്റെ വില്ലാണോ എന്നു ഭ്രമം ജനങ്ങൾക്കു ജനിപ്പിക്കുന്നതും, അമിത.........ശില്പം=അതിരില്ലാത്തതും അനേകം തരത്തിലുള്ളതും ആയ കൊത്തുപണികളോടുകൂടിയതും, അമര.........മെങ്ങും=ദേവന്മാരുടെ നഗരത്തെ ശോഭാധിക്യംകൊണ്ടു

ചിതം—കൃതാൎത്ഥത, അഭ്യാസാ—അസൂയാൎത്ഥം; ഭക്തിയെസംബന്ധിച്ച ഇതുവും അധികം നല്ല കാൎയ്യങ്ങൾ ചെയ്തിട്ടും രാജാവിന്റെ മനസ്സിൽ പൂൎണ്ണമായ തൃപ്തി ഉണ്ടാകാതിരുന്നാലു അസൂയാൎത്ഥം എന്ന അഭ്യാസാ എന്ന പദത്തിന്റെ ഭാവം. ഇതിന് ഉണ്ട് രാത്രാൽ എന്തുപോൽ കാരണം എന്ന് കാൎയ്യ മ ദൻ സഞ്ചിലിതാകുട്ടിപ്രോദം ധ്യാനിച്ചിരിക്കെ—സന്തോഷക്കാരവിന്റെ ഇന്ന എന്താണ കാരണം എന്ന വിചാരിച്ചു കണ്ണു തനായി അടച്ചു ധ്യാനിച്ചിരുന്നപ്പോൾ, കപാലി സവിധം ഉപഗമ്യ—ശ്രീപാദമോദരൻ അടുക്കൽ വന്നിട്ട്, തം—അവനോട്, രാജാവിനോട്, ഇപ്രകാരം പറഞ്ഞു. തനിക്കു കൃതാൎത്ഥത പൂൎണ്ണമായി വരാതിരുന്നതിന്റെ കാരണത്തെപ്പറ്റി രാജാവു കണ്ണടച്ചു ധ്യാനിച്ചുകൊണ്ടിരുന്നപ്പോൾ അടുക്കൽ ശ്രീപാദമോദരനെ കണ്ടകയും ഭഗവാൻ ഇപ്രകാരം പറയുകയും ചെയ്തു എന്ന സാരം.

"ഇപ്പാൎത്തലത്തിൽ വാഴ്ക നീണാൾ നൃപതിലക! ഭവാൻ
നീയൊഴിഞ്ഞാരുമൊത്ത-
ലപ്പാ! മൽഭക്തിപാരപ്രോന്നിധിമറുകര ക-
ണ്ടീല മററിത്രിലോകേ
സ്വല്പം ഖേദം വിഷാദം തവ ശുഭചരിതം-
കൊണ്ടു പണ്ടുള്ളതിൽ തര-
ഉപ്പം നൂറെട്ടിരട്ടിച്ചിതു മമ മനകാ-
മ്പിന്ന വാത്സല്യമോദം. ൧൧൫

ഹേ നൃപതിലക!—അല്ലയോ രാജശ്രേഷ്ഠ, ഭവാൻ—അങ്ങു, നീണാൾ—വളരെക്കാലം, ഇപ്പാൎത്തലത്തിൽ—ഈ ഭൂമിയിൽ, വാഴ്ക—വാണാലും. അങ്ങു ദീൎഘായുസ്സു ഭവിക്കട്ടെ എന്ന സാരം. അപ്പാ—ആശ്ചൎയ്യസൂചകം, നീയൊഴിഞ്ഞ്—നീയല്ലാതെ, മററ് ആരും—വേറെ ഒരാളും, ഇത്രിലോകേ—മൂന്നു ലോകത്തിലും, മൽഭക്തി......കണ്ടീല—എന്നോടുള്ള ഭക്തിയാകുന്ന കടലിന്റെ അക്കര കണ്ടിട്ടില്ല. എന്നോടുള്ള ഭക്തി സമുദ്രംപോലെ കരകാണാൻ പാടില്ലാത്തതാണ്. എന്നാൽ അതിന്റെ മറുകര നീ കണ്ടു. എന്നോടു നിനക്കെന്നപോലെ പൂൎണ്ണമായ ഭക്തി മററാൎക്കും ഇല്ലെന്ന സാരം. സ്വല്പം വിഷാദംവേണ്ട—നീ അല്പവും വിഷാദിക്കേണ്ട, അപ്പാ—വാത്സല്യദ്യോതകമായ പദം, തവ

രോഗ... ... ... ദഹനം=എല്ലാരോഗങ്ങളുമാകുന്ന കാട്ടിനെ കാട്ടുതീയായും, രോഗങ്ങളെ എല്ലാം നശിപ്പിക്കുന്നവനായുമിരിക്കുന്ന, ദേവദേവം=ശിവനെ, പ്രണനാമ=നമസ്കരിച്ചു.

ചാരിത്രശക്തിമഹിതാ മഹിളാ ഭജിതാനാം
കാരസ്കരാടവിയിൽ മേവിന കാളകണ്ഠം
ചാരത്തു കണ്ടു തൊഴുതേനമഭീഷ്ടസിദ്ധ്യൈ
സൈപാരം ഭജിച്ചനുദിനം പെരികെത്തെളിഞ്ഞാർ. ൧൨൧

ഭജിതാനാം=ഭജിക്കുന്നവരെ, ചാരിത്ര... ... ...മഹിതാഃ=പാതിവ്രത്യബലം നിമിത്തം പൂജിതകളായ സ്ത്രീകൾ, അനേകങ്ങളാം, കാരസ്കര .........മേവിന=കാഞ്ഞിരക്കോട്ട ക്ഷേത്രത്തിൽ സ്ഥിതി ചെയ്യുന്ന, ഏനം കാളകണ്ഠം=ഈ ശിവനെ, അഭീഷ്ടസിദ്ധ്യൈ=ആഗ്രഹസിദ്ധിക്കായിക്കൊണ്ട്, പതിപുത്രധനാദിസുഖം ഉണ്ടാകുന്നതിനു, ചാരത്തു ... ... ...തൊഴുതു=അടുത്തുചെന്നു തൊഴുതു, അനുദിനം=ദിവസം തോറും, സൈപാരം ഭജിച്ചു=നിത്യമായി സേവിച്ചു, പെരികെ=അധികം, തെളിഞ്ഞാർ=പ്രസന്നകളായി.

അചലതനയാകാന്തം കിംപാകകാനനവാസിനം
ത്രിജഗദേകഗദങ്കാരം ദേവം നിഷേവ്യ ദയാനിധിം
പ്രശമിതമഹാരോഗാവേഗാൽ പ്രപൂർണ്ണമനോരഥാ
വിശദമതയോമജ്ജൻ വിശേഷജനാസ്സുഖസാഗരേ. ൧൨൨

വിശേഷജനാഃ=എല്ലാജനങ്ങളും, ത്രിജഗദേകഗദങ്കാരം=മൂന്നു ലോകത്തിനും വൈദ്യനും, ദയാനിധിം=കരുണയ്ക്കു ഇരിപ്പിടവും, കിംപാകകാനനവാസിനം=കാഞ്ഞിരക്കോട്ട സ്ഥിതിചെയ്യുന്നവനും ആയ, അചല .......കാന്തം=പാർവ്വതീവല്ലഭനെ-ശിവനെ, നിഷേവ്യ=സേവിച്ചിട്ടു, പ്രശമിത... ...വിശദമതയഃ=മഹാരോഗങ്ങളെല്ലാം ശമിച്ച അഭീഷ്ടങ്ങളെല്ലാം സാധിച്ചു മനസ്സു തെളിഞ്ഞവരായിത്തീർന്നു. സുഖസാഗരേ=സുഖമാകുന്ന കടലിൽ, അമജ്ജൻ=മുങ്ങിയവരായി. കുഷ്ഠം മുതലായ മഹാരോഗങ്ങൾ ബാധിച്ചവർകൂടി ഈ ക്ഷേത്രത്തിൽ വന്നു ദേവനെ ഭജിച്ചു ഒടുവിൽ രോഗമെല്ലാം നിശ്ശേഷം നീങ്ങി സുഖമായിട്ടുള്ളവ

